ഭാരതസാധുസമാജം കേരളശാഖ

പ്രസിദ്ധീകരണം നമ്പർ 3

# ഹിന്ദുമതം

## ഗ്രന്ഥങ്ങൾ, തത്വങ്ങൾ, അനുഷ്ഠാനങ്ങൾ

ഗ്രന്ഥകർത്താവ്:

ചിറ്റൂർ വേദശാസ്ത്രപാഠശാല,

**ആത്മാനന്ദസ്വാമി**

പ്രസാധകന്മാർ:

**ജ്ഞാനാശ്രമം, പാറളിക്കാട്**

(VIA) വടക്കാഞ്ചേരി—കൊച്ചിൻ




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

ഭാരത സാധുസമാജം കേരളശാഖ

പ്രസിദ്ധീകരണം. നമ്പർ 3

# ഹിന്ദുമതം

## ഗ്രന്ഥങ്ങളും, തത്വങ്ങളും, അനുഷ്ഠാനങ്ങളും.

ഗ്രന്ഥകർത്താവ്:

പിറന്നർ വേദശാസ്ത്രപാഠശാല

**ആത്മാനന്ദസ്വാമി**

രണ്ടാംപതിപ്പ് കോപ്പി 1000

പ്രസാധകന്മാർ:

ജ്ഞാനാശ്രമം, പാറളിക്കാട്ട്

(via) വടക്കാഞ്ചേരി - കൊച്ചിൻ.

വില: 75 ന. പ. ]  [1963

# വിഷയവിവരം

III ഹിന്ദുമതതത്വങ്ങൾ



IV അനുഷ്ഠാനങ്ങൾ

# മതം ആവശ്യമാണോ?

അതു വളരെ അത്യാവശ്യമാണു്. എന്നാൽ പലേ ആളുകൾക്കും മതം അനാവശ്യമാണെന്നാണു് ധാരണ. അതു തെററാണെന്നു പറയുവാൻ ഞാൻ തയ്യാറില്ല. അവരുടെ അനുഭവത്തെ ഞാൻ എങ്ങിനെ എതിൎക്കും? അവരോടു് എനിക്കു പറയുവാനുള്ളതു മതമാകുന്ന നദിയും കുറെ നൂററാണ്ടുകളായി ശോഷിച്ചു മാലിന്യം വന്നുകൂടിയ അവസ്ഥയിലാണു് ഇരിക്കുന്നതു് എന്നാണു്. അതിലെ ജലം വളരെ മലിനപ്പെട്ടിരിക്കുന്നു. ഇത്ര മാലിന്യം ചേൎന്ന വെള്ളത്തെ നിങ്ങൾ തിരസ്കരിക്കുന്നതു് എനിക്കു വളരെ സന്തോഷം. എന്നാൽ നദീജലം തന്നെ കൊള്ളുകയില്ല എന്നൊരു തീരുമാനം എടുക്കുന്നതിലാണു് എനിക്കു വ്യസനം. നദി പൂൎണ്ണമായി ഒഴുകുമ്പോൾ കിട്ടുന്ന ശുദ്ധജലവും ആരോഗ്യപ്രദമല്ലെന്നോ ആവശ്യമില്ലെന്നോ പറയാമോ?

മതമാകുന്ന നദി പ്രവഹിച്ചു തുടങ്ങിയിരിക്കുന്നു. ശ്രീരാമകൃഷ്ണപരമഹംസൻ, സ്വാമി വിവേകാനന്ദൻ, ശ്രീരാമതീൎത്ഥൻ, ശ്രീരമണമഹൎഷി, ശ്രീഅരവിന്ദൻ, മഹാത്മാഗാന്ധി, ശ്രീആനന്ദമയിദേവി, സ്വാമി രാമദാസ്സു് മുതലായവർ ആ പ്രവാഹത്തിൻെറ തിളങ്ങുന്ന തെളിവുകളാണു്. അവരുടെ ജീവിതവും ഉപദേശങ്ങളും പഴയകാലത്തെ ഋഷിവാക്യങ്ങളും ഇന്ത്യ ലോകത്തിനു

പ്രദാനം ചെയ്തിട്ടുള്ള സനാതനമായ ആത്മീയതത്വ ങ്ങൾ അമൃതധാരയാണെന്നു സ്ഥാപിക്കുന്നു.

ചിന്താശീലന്മാരായ നിങ്ങൾ ചളിവെള്ളത്തെ മാത്രം കണ്ടു വെള്ളം തന്നെ ആവശ്യമില്ലെന്നു പറയരുതു്. മതദുഷ്യങ്ങളെക്കണ്ടു മതാനുഷ്ഠാനങ്ങളെ ത്യജിക്കുന്നതോടുകൂടി നിങ്ങൾ മതത്തെ ത്യജിക്കരുതു് എന്നാണെൻെറ അപേക്ഷ.

ശുദ്ധമായ മതതത്വവും മതാനുഷ്ഠാനങ്ങളും എന്താണെന്നു ശ്രദ്ധാപൂർവ്വം ഗ്രഹിക്കേണ്ടതാകുന്നു.

എന്നാൽ അതിനുദ്യമിക്കുന്നതിനുമുമ്പു് ഒരു കാര്യം കൂടി നമുക്കു് ആരായാം. ജീവിതമാർഗ്ഗം പ്രഥമഗണനീയമായിത്തീൎന്നിട്ടുള്ള ഈ കാലത്തും മതം ആവശ്യമുണ്ടോ? ശ്രദ്ധിക്കേണ്ടതാണോ? എന്ന ചോദ്യം ഉദ്ഭവിച്ചുകൊണ്ടേയിരിക്കുന്നു. ആ ചോദ്യവും അസ്ഥാനത്തിലല്ല. സയൻസു് വലിയൊരുപകാരം ചെയ്തിരിക്കുന്നു. സ്ഥൂലങ്ങളായ വസ്തുക്കൾ സൂക്ഷ്മങ്ങളായ ആററം (അണു) കൊണ്ടു നിൎമ്മിച്ചതാണെന്നു മാത്രമല്ല, ആ അണുവായ ആററം അതിസൂക്ഷ്മവും അപരിമിതവുമായ വിദ്യുച്ഛക്തികൊണ്ടു നിബിഡവുമാണു്. ഈ തത്വം ഇക്കാലത്തു് എല്ലാവൎക്കും ആററംബാംബുമൂലം പ്രത്യക്ഷവുമാണു്. ഇന്ത്യയിലെ ഋഷികളുടെ ഗവേഷണരംഗം മനുഷ്യൻെറ ബാഹ്യലോകത്തിനു പകരം മനുഷ്യൻെറ അന്തരംഗമായിരുന്നു. അവരുടെ കണ്ടുപിടിത്തവും സയൻസുകാരുടെ കണ്ടുപിടിത്തംപോലെതന്നെയാണു്.

ബാഹ്യത്തിൽ സ്ഥൂലവസ്തുവും അതിനുള്ളിൽ സൂക്ഷ്മമായ മോളിക്യൂളുകളും അതിന്റെയും ഉള്ളിൽ സൂക്ഷ്മതരമായ ആറ്റവും, പിന്നെയും അതിന്റെയും ഉള്ളിൽ അതിസൂക്ഷ്മവും അപരിമിതവുമായ വിദ്യുച്ഛക്തിയും സ്ഥിതിചെയ്യുന്നു.

അതേ മാതിരി ഋഷികൾ കണ്ടുപിടിച്ചതു മനുഷ്യന്റെ ഉള്ളിൽ മനസ്സും, മനസ്സിന്റെ ഉള്ളിൽ ബുദ്ധിയും, ബുദ്ധിക്കുള്ളിൽ അനന്തമായ ആത്മശക്തിയുമാകുന്നു. മഹാത്മാഗാന്ധി ആത്മശക്തികൊണ്ടു് ഇന്ത്യയിൽ ബ്രിട്ടീഷാധിപത്യത്തെ തകർത്തു. എന്നാൽ ബ്രിട്ടീഷുകാർ ഇന്ത്യയുടെ ശത്രുക്കൾ ആയില്ല. ആത്മശക്തിയുടെ വൈഭവമാണതു്. ശ്രീ. വിനോബാജിയും ആത്മശക്തിയുടെ പാരമ്പര്യം വഹിക്കുവാൻ ശ്രമിക്കുന്നു. ശുദ്ധമായ മതത്തിന്റെ ദൃഷ്ടാന്തമാണിതു്.

ആത്മതത്ത്വങ്ങളെ ആസ്പദമാക്കിയ ജീവിതരീതി ലൌകികജീവിതത്തിൽ ശാന്തിക്കു് അത്യാവശ്യമാണു്. അമേരിക്കയും, റഷ്യയുമാണു് ഇന്നത്തെ ഏററവും സമ്പന്നങ്ങളായ ലോകത്തിലെ രണ്ടു വൻശക്തികൾ. ഇവക്കു ലൌകികഭോഗങ്ങൾക്കുവേണ്ട സാധനങ്ങളും സാമഗ്രികളും സമൃദ്ധിയായുണ്ടു്. അമേരിക്കയിൽ പാൽ സമൃദ്ധിയായുണ്ടു്. അതുകൊണ്ടു് അവർ ഇന്ത്യക്കു സൗജന്യമായി എത്ര ടൺ പാൽപ്പൊടിയാണു് അയയ്ക്കുന്നതു്. അമേരിക്കാ മിച്ച ഗോതമ്പു് കടലിൽകൊണ്ടുപോയി തള്ളുകയാണു്. അതിന്റെ സമൃദ്ധി അത്രത്തോളമാണു്.

എന്നാൽ അമേരിക്കയിൽ പതിനൊന്നിൽ ഒന്നു വീതം ജനങ്ങൾക്കു ചിത്തഭ്രമരോഗമുണ്ടു്. അവരെ ആസ്പത്രിയിൽ സൂക്ഷിക്കേണ്ടിവരുന്നു. ഒരാൾക്കു ഭ്രാന്തായാൽ വീട്ടിലും പരിസരങ്ങളിലും ഉള്ളവക്കു് എത്രയാണു് ബുദ്ധിമുട്ടു്! ഇങ്ങനെയായാൽ മനുഷ്യനു ജീവിതത്തിൽ എത്രതന്നെ സമ്പത്തുണ്ടായാലും സുഖമുണ്ടോ? മനശ്ശാന്തിയില്ലാത്ത ജീവിതത്തിനു് എന്താണു് വില?

റഷ്യയ്ക്കും ഇത്ര വലിയ ശക്തി ഉണ്ടായിട്ടും അമേരിക്കാ, ഇംഗ്ലണ്ടു് മുതലായവയെ ഭീതിയോടെ നോക്കിക്കൊണ്ടിരിക്കുകയല്ലേ ചെയ്യുന്നതു്? തന്റെ അതൃത്തിയിലുള്ളതായ രാജ്യങ്ങളെ അടിമയാക്കിയല്ലേ വച്ചിരിക്കുന്നതു്? ഒരസുരന്റെ നിലയല്ലേ അതു്?

ഭൌതികത്തിൽ മാത്രം മനസ്സുവയ്ക്കുന്നവക്കു നങ്കൂരമില്ലാത്ത കപ്പൽപോലെ മനസ്സിനു ചലനാവസ്ഥതന്നെ സവ്വസമയവും.

മനസ്സംയമമാണു് മതത്തിന്റെ അടിസ്ഥാനം എന്നാണു് ഗീത നമ്മെ പഠിപ്പിക്കുന്നതു്; ചടങ്ങുകൾ അല്ല. ഇങ്ങനെ മനോനിഗ്രഹമുള്ളവക്കു മനശ്ശാന്തി സദാ സമയവുമുണ്ടായിരിക്കും. വാസ്തവത്തിൽ മതം ജീവിതത്തിൽ ശാന്തിയെ ഉളവാക്കുന്നതിനുള്ള ശാസ്ത്രമാണു്. ഹിന്ദുശാസ്ത്രങ്ങളിൽ പറയപ്പെടുന്ന "യോഗങ്ങൾ" കൊണ്ടുണ്ടാകുന്നതു് എല്ലാ അവസ്ഥയിലും ശാന്തിയാണു്. അതുകൊണ്ടു മതാനുഷ്ഠാനങ്ങളുടെ നാരായവേരായ യോഗത്തിന്റെ ശകലങ്ങളെങ്കിലും നാം അഭ്യസിച്ചുകൊണ്ടിരിക്കണം.

അതുകൊണ്ടു ഹിന്ദുമതത്തിൻെറ തത്ത്വങ്ങളേയും അനുഷ്ഠാനങ്ങളേയും പററി ഗീത പറയുന്നതു് എന്താണെന്നു് അറിയേണ്ടതാവശ്യമാണു്.

ജീവിതമാർഗ്ഗങ്ങൾക്കായി വെമ്പിക്കൊണ്ടിരിക്കുന്ന കാലത്തു യഥാർത്ഥത്തിൽ ആഹാരത്തോടൊപ്പം അത്യാവശ്യമാണു് മതാനുഷ്ഠാനങ്ങൾ. മതാനുഷ്ഠാനങ്ങൾ എന്നതു ജീവിതമെന്ന മോട്ടോറിനു പെട്രോളും, വഴുപ്പെണ്ണയും എന്നപോലെയാണു്.

മതാനുഷ്ഠാനങ്ങൾ ജീവിതകലകളാണു്. ജീവിതത്തിനു് ഓജസ്സും ശോഭയും ഉണ്ടാക്കുന്നു.

## II

## ഹിന്ദുമതഗ്രന്ഥങ്ങൾ

### 2. വേദങ്ങൾ

അനാദികാലമായി എല്ലാ ജീവജാലങ്ങളും സ്വാഭാവികമായിത്തന്നെ സുഖത്തെ ഇഷ്ടപ്പെടുകയും ദുഃഖത്തെ വെറുക്കുകയും ചെയ്യുന്നു. ഇഷ്ടലബ്ധിക്കും അനിഷ്ടനിവാരണത്തിനുമായി ഇവ പ്രവർത്തിക്കുകയും ചെയ്യുന്നു. ഇങ്ങനെ സുഖപ്രാപ്തിക്കും അനിഷ്ടനിവാരണത്തിനുമുള്ള സ്വാഭാവികപ്രേരണയാണു് മനുഷ്യൻെറ എല്ലാവിധ പുരോഗതിക്കും കാരണം. എന്നാൽ തൻെറ പ്രവൃത്തി കൊണ്ടുമാത്രം അനേക അനിഷ്ടസംഭവങ്ങളെ തരണം

2 *

ചെയ്യാൻ സാദ്ധ്യമല്ലെന്നും മനുഷ്യാതീതമായ ലോകശക്തികളെ വിഭാവനം ചെയ്യേണ്ടതാണെന്നും മനുഷ്യൻ കാലതാമസംകൂടാതെ മനസ്സിലാക്കുന്നു. ഇങ്ങനെ വിഭാവനം ചെയ്യപ്പെടുന്ന ശക്തികളാണു് ദേവന്മാർ. ഓരോ പ്രകൃതിശക്തിയും ഓരോരോ പ്രത്യേകം ദേവന്മാരുടെ അധീനത്തിലാണെന്നായിരുന്നു ആദ്യകാലങ്ങളിലെ വിശ്വാസം. ഇങ്ങിനെ ആകാശത്തിൻെറ അധിപൻ ഇന്ദ്രനാണെന്നും സമുദ്രത്തിൻെറ അധിപൻ വരുണനാണെന്നും, സദാ ചലിച്ചുകൊണ്ടിരിക്കുന്ന കാററിൻെറ അധിപൻ വായുവാണെന്നും മററും അവർ കരുതിയിരുന്നു. ഇങ്ങിനെ അനേകം ദേവന്മാർ ആദ്യകാലങ്ങളിൽ ആര്യന്മാരുടെ ആരാധനാപാത്രങ്ങളായിരുന്നു. എന്നാൽ ചിന്ത ഗാഢമാവുമ്പോഠം "ഏകം സത്, വിപ്രാ ബഹുധാ വദന്തി" എന്ന തീരുമാനത്തിൽ മനുഷ്യൻ എത്തി. "ഈ അദൃഷ്ടമായ ശക്തി, ചൈതന്യം, ഒന്നുതന്നെയാണു്; അതിൻെറ പേർ മാത്രമാണു് അനേകം."

എല്ലാ മതത്തിലും ഇങ്ങനെ അനേകം ദേവന്മാരുടെ ആരാധനം അല്ലെങ്കിൽ ഒരു പരമദേവൻെറ ഉപാസനയുള്ളതായി കാണാം. ആരാധനയ്ക്കു സ്തുതികളും ഇതരകർമ്മങ്ങളും ഉത്ഭവിക്കുന്നു. ഹിന്ദുമതത്തിൽ ഈ സ്തുതികളും കർമ്മപദ്ധതികളുടെ വിവരണവും വേദത്തിലാണു് ശേഖരിക്കപ്പെട്ടിരിക്കുന്നതു്. വേദത്തിലുള്ള സ്തുതികഠം, സൂക്തകഠം, മന്ത്രങ്ങഠം, വളരെ മനോഹരവും വിശിഷ്ടവുമായ കവിതയിലാണു്.

ഈ ദേവാരാധനകഠം അഗ്നിമുഖേനയായിരുന്നു ചെയ്യപ്പെട്ടിരുന്നതു്. അവയാണു് അഗ്നിഹോത്രം, ദർശപൌ

ണ്ണമാസം മുതലായ പല യജ്ഞങ്ങൾ. ഇവയ്ക്കുള്ള അനുഷ്ഠാനക്രമത്തെ വിവരിക്കുന്ന ഭാഗത്തിന്നു ബ്രാഹ്മണമെന്നു പേർ. മന്ത്രസമൂഹത്തിന്നു സംഹിതാ എന്നു പേർ.

### 3. നാലു വേദങ്ങൾ

എല്ലാ യജ്ഞങ്ങളിലും നാലുവിധം പ്രവൃത്തിയുള്ള പുരോഹിതന്മാരുണ്ട്. ഹോമിക്കുന്നവൎക്കു ഹോതാക്കൾ എന്നു പേർ. ഹോമസമയത്തിലും മററും ശരിയായ മന്ത്രോച്ചാരണം ചെയ്യുന്നവൎക്ക് അദ്ധ്വൎയ്യു എന്നു പേർ. അതേ മാതിരി വേദത്തെ ഗാനമായി ഉച്ചരിക്കുന്നവൎക്ക് ഉദ്ഗാതാ എന്നു പേർ. യജ്ഞത്തിൻെറ മേൽനോട്ടം ചെയ്തു രക്ഷിക്കുന്നവൎക്കു പേർ ബ്രഹ്മാവ്.

ഇങ്ങനെ നാലുദ്ദേശം നിൎവ്വഹിക്കുന്നതിന്നാണ്, വേദം നാലായി ശ്രീവേദവ്യാസമഹൎഷിയാൽ വിഭജിക്കപ്പെട്ടിരിക്കുന്നതു്. ഈ നാലു ഭാഗങ്ങൾക്കാണ് യഥാക്രമം (1) യജുൎവ്വേദം, (2) ഋഗ്വേദം, (3) സാമവേദം, (4) അഥൎവ്വവേദം എന്നു പേർ. ഋഗ്വേദത്തിൽ 10,000 ത്തിൽ പരം മന്ത്രങ്ങളും അഥൎവ്വത്തിൽ 6000 ത്തിൽപരവും നാലിലുംകൂടി 20,000 ത്തിൽപരം മന്ത്രങ്ങളുമുണ്ട്. യജുൎവ്വേദത്തിലും, സാമവേദത്തിലും ഉള്ള കൂടുതൽ മന്ത്രങ്ങളും ഋഗ്വേദത്തിൽനിന്ന് ആവൎത്തിച്ചവയാണ്. അഥൎവ്വവേദത്തിൽ കൂടുതൽ മന്ത്രങ്ങളും പുതിയതാണ്. ആഭിചാരകൎമ്മങ്ങളിലാണ് അവയുടെ അധികം പ്രയോഗവും. അതുകൊണ്ടാണ് ഈ വേദത്തിന്നു് അത്ര അധികം യോഗ്യത കല്പിക്കപ്പെടാത്തതു്.

വേദങ്ങളാണു് ലോകത്തിലെ ഏററവും പുരാതനമായ ഗ്രന്ഥങ്ങൾ. അവ സംസ്കൃതഭാഷയിലാണു്. എന്നാൽ അതിലെ സംസ്കൃതഭാഷ രാമായണത്തിലെയോ മഹാഭാരതത്തിലെയോ സംസ്കൃതഭാഷപോലെയല്ല. ആ ഭാഷ പഴയ സംസ്കൃതം അല്ലെങ്കിൽ ആർഷസംസ്കൃതം എന്നു പറയപ്പെടുന്നു.

മേല്പറഞ്ഞ ഓരോ മന്ത്രസമൂഹത്തിന്നും സംഹിതാ എന്നു പേർ. ബ്രാഹ്മണത്തിന്നും അതായതു യജ്ഞവിധായകഭാഗത്തിന്നും സംഹിതകൾക്കും കൂടി കർമ്മകാണ്ഡം എന്നു പേർ.

## 4. ഉപനിഷത്തുക്കൾ

എന്നാൽ നമ്മുടെ ഋഷികളുടെ ചിന്താഗതി കർമ്മങ്ങൾകൊണ്ടുമാത്രം തൃപ്തിപ്പെട്ടില്ല. അവർ ആരാധിക്കുന്ന ദൈവത്തെപ്പററിയും, ജഗത്തിൻെറ രഹസ്യത്തിനെപ്പററിയും തങ്ങളിൽതന്നെ സ്ഥിതിചെയ്യുന്ന ആത്മാവിനെപ്പററിയും ഗാഢമായി ചിന്ത നടത്തി. ആ ചിന്താഗതികളും അവയുടെ ഫലങ്ങളുമാണു് ഉപനിഷത്തുക്കൾ രേഖപ്പെടുത്തുന്നതു്. ഇവയിൽ മനുഷ്യചിന്ത മനസ്സിനെത്തന്നെ അതിക്രമിച്ചു നില്ക്കുന്ന നിലയിൽ ലബ്ധമായ തത്വങ്ങളെ രേഖപ്പെടുത്തുന്നു. ഈ വേദഭാഗത്തിന്നു ജ്ഞാനകാണ്ഡം എന്നു പേർ. ഈശ, കേന, കഠ, പ്രശ്ന, മുണ്ഡക, മാണ്ഡൂക്യ, ഐതരേയ, തൈത്തിരീയ, ഛാന്ദോഗ്യ, ബൃഹദാരണ്യക എന്ന പത്തു് ഉപനിഷത്തുക്കളാണു് പ്രാധാന്യമേറിയവ. ലോകചിന്തയിൽ ശാശ്വതമായി നിലനില്ക്കാവുന്നതും മനുഷ്യൻെറ പരമകാഷ്ഠയി

ലുള്ള നിലയെപ്പററി പ്രതിപാദിക്കുന്നതുമാണു് ഈ ഉപനിഷത്തുക്കൾ. മനുഷ്യൻ പലേവിധമായ വിജ്ഞാനങ്ങളും നേടിയിട്ടുണ്ടു്. ഇനിയും അത്യാശ്ചര്യകരങ്ങളായ പല വിജ്ഞാനങ്ങളേയും തേടിക്കൊണ്ടിരിക്കുന്നുമുണ്ടു്. പലേവിധമായ നവീന "സയൻസുകളും" ആകാശവിമാനം, ആററംബോംബു്, റേഡിയോ മുതലായ സയൻസിൻെറ പ്രയോഗങ്ങളും, ഈ വിജ്ഞാനത്തിലും അതിൻെറ പ്രയോഗത്തിലും പെട്ടവയാണു്.

ഇവയെല്ലാം മനുഷ്യൻ സ്ഥിതിചെയ്യുന്ന "വിജ്ഞാതാവിൻെറ" ജോയകിരണങ്ങൾ മാത്രമാണു്. ഈ മഹാപ്രഭാവമുള്ള വിജ്ഞാതാവിൻെറ കഥ സയൻസുകൾ പറയുന്നില്ല, പ്രതിപാദിക്കുന്നില്ല. ഈ വിജ്ഞാതാവിൻെറ പ്രഭാവത്തെപ്പററി—ആത്മാവിൻെറ പ്രഭാവത്തെപ്പററിയാണു് ഉപനിഷത്തുക്കളുടെ പ്രതിപാദനം.

സാധാരണമായി മനസ്സിലാക്കിയിരിക്കുന്നതുപോലെ മനുഷ്യൻ കേവലം ദേഹമോ, ഇന്ദ്രിയങ്ങളോ, മനസ്സോ, ബുദ്ധിയോ അല്ലെന്നാണു് ഇവയുടെ തീരുമാനം. ഇവയിലെല്ലാം അന്തഃസ്ഥിതമായതും, ഇവയുടെ പ്രവൃത്തിക്കെല്ലാം സാക്ഷ്യം വഹിച്ചുകൊണ്ടു സദാ നില്ക്കുന്നതും അതുകൊണ്ടു് അവയിൽനിന്നു വ്യത്യസ്തമായതുമാണു് ഈ വിജ്ഞാതാവു്—ഈ ആത്മാവു്.

അത്യാശ്ചര്യകരമായതും എന്നാൽ സാധനകൊണ്ടു് എല്ലാവൎക്കും അനുഭവത്തിൽ വരുത്താവുന്നതുമായ ഒരു തത്വത്തെക്കൂടി ഉപനിഷത്തുക്കൾ പ്രഖ്യാപിക്കുന്നു ശരീരത്തിൽ മാത്രം സ്ഥിതിചെയ്യുന്നതായി തോന്നുന്ന ഈ

ആത്മാവു് അണുവായ ഒന്നല്ല; വിഭുവായ ഒന്നാണു്; അതു സർവ്വവ്യാപിയാണു്, അതു് ആ നിലയിൽ ബ്രഹ്മംതന്നെയാണു്, അതുകൊണ്ടു് അനേകം ആത്മാക്കളെ വിഭാവനം ചെയ്യുന്നതു ശരിയല്ല; തത്വത്തിനൊത്തതല്ല; എന്നാണു് ഉപനിഷത്തുക്കളുടെ മഹാപ്രഖ്യാപനം. ഇതാണു് ലോകതാരണമായ പരമസത്യം. ഉപനിഷത് തത്വവും, സയൻസു തത്വങ്ങൾപോലെ, സാർവ്വത്രികമായി ആദരണിയമായി ഭവിക്കേണ്ടതാണു്.

ഇത്രത്തോളം ആദരവു കർമ്മകാണ്ഡത്തിലെ ക്രിയകൾക്കു് ഉണ്ടാവുന്നതല്ല. ആ വക ക്രിയകൾ ഹിന്ദുക്കളുടെ ഇടയിൽത്തന്നെ വളരെ ലോപിച്ചുപോയിരിക്കുന്നു. വേദത്തിലെ ശാശ്വതമായ ഭാഗം ഉപനിഷത്തുക്കളാണു്. അവയെ നാം ശ്രദ്ധയോടെ വായിച്ചു മനസ്സിലാക്കി അഭ്യസിക്കേണ്ടതുമാണു്.

## 5. ഉപവേദങ്ങൾ

കർമ്മകാണ്ഡത്തെ ശരിയാംവണ്ണം മനസ്സിലാക്കി അതിൽ പറഞ്ഞിരിക്കുന്ന കർമ്മവിധി തക്കപോലെ തക്ക സമയത്തിൽ ചെയ്യുവാൻ സഹായിക്കുന്ന ചില ശാസ്ത്രങ്ങളും ജാതമായി. ശിക്ഷാ, വ്യാകരണം, ഛന്ദസ്സു്, ജ്യോതിഷം, നിരുക്തം, കല്പം എന്നിവ ഉപവേദം എന്നറിയപ്പെടുന്നു.

## 6. പൂർവ്വമീമാംസ

മന്ത്രങ്ങളെ ശരിയായി ഉച്ചരിച്ചാൽ മാത്രം പോരാ, അവയുടെ അർത്ഥം നല്ലപോലെ മനസ്സിലാക്കിയാലേ മ

തിയാവു എന്ന കൎമ്മമായ ചിന്ത അക്കാലത്തെ മഹാന്മാൎക്കുണ്ടായിരുന്നു. ഈ അൎത്ഥനിരൂപണശാസ്ത്രത്തിന്നു മീമാംസ എന്നു പേർ. അക്കാലത്തു് അച്ചടിയും മററും ഇല്ലാത്തതുകൊണ്ടു് ഈ വിഷയങ്ങളെ എളുപ്പത്തിൽ ഓൎമ്മവെയ്ക്കുവാൻവേണ്ടി വിഷയം മുഴുവൻ സൂത്രരൂപത്തിൽ പറയപ്പെട്ടിരിക്കുന്നു. സൂത്രമെന്നാൽ അൎത്ഥവത്തായ അല്പപദസമൂഹമാണു്. പാണിനി തന്റെ ലോകപ്രസിദ്ധമായ വ്യാകരണം മുഴുവൻ സൂത്രരൂപത്തിലാണു് രചിച്ചിട്ടുള്ളതു്. അതേ മാതിരി ജൈമിനിമഹൎഷിയുടെ "മീമാംസ" — വേദ"വാക്യാൎത്ഥചിന്തനം" — മുഴുവനും സൂത്രരൂപത്തിലാണു്. ഇതു് ആദ്യം ജനിച്ചതുകൊണ്ടും, വേദത്തിന്റെ പൂൎവ്വഭാഗത്തിലുള്ള വാക്യങ്ങളെ വിഷയമാക്കിയതുകൊണ്ടും, ഇതിന്നു പൂൎവ്വമീമാംസ എന്നു പേർ. മാത്രം ഇച്ഛാ=മീമാംസാ—വാക്യങ്ങളെ അളന്നുനോക്കുക, വാക്യാൎത്ഥം നിശ്ചയിക്കുക.

## 7. അൎത്ഥവാദം

മീമാംസ, വാക്യങ്ങളെ രണ്ടു തരമായി പിരിക്കുന്നു. വാക്യമെന്നും, വാക്യശേഷമെന്നും; അതായതു പ്രമാണവാക്യമെന്നും; അപ്രമാണവാക്യമെന്നും ആണു് ഈ രണ്ടു വിഭാഗങ്ങൾ. അപ്രധാനവാക്യങ്ങൾക്കു് "അൎത്ഥവാദം" എന്നു പേർ കൊടുത്തിരിക്കുന്നു. ആ വാക്യങ്ങളുടെ ഉദ്ദേശം മുഖ്യവാക്യവിഷയത്തെ സ്തുതിക്കുകയോ നിന്ദിക്കുകയോ ചെയ്യുക എന്നതാണു്. അവയ്ക്കു സ്വതവേ പ്രാമാണ്യമൊന്നുമില്ല. അതുകൊണ്ടു് അവയെ നാം പരിഗണിക്കേണ്ടതില്ല. ആ മാതിരി വാക്യങ്ങൾക്കു യഥാശ്രുത

മായ അൎത്ഥം കല്പിക്കാവുന്നതല്ല. ഈ വാദമുഖത്തെ ശ്രീശങ്കരൻ യുക്തിയുക്തം ഖണ്ഡിച്ചിട്ടുണ്ടു്.

ജൈമിനിയുടെ പ്രഥമസിദ്ധാന്തം, മന്ത്രങ്ങളുടെ അൎത്ഥം അറിഞ്ഞേ കൎമ്മങ്ങൾ ചെയ്തുകൂട്ടൂ എന്നാണു്. ഈ അൎത്ഥം അറിഞ്ഞാലേ കൎമ്മം പുഷ്ടിയായി ചെയ്വാൻ സാധിക്കൂ. കേവലം, കൎമ്മത്തിന്നായി നിശ്ചയിച്ച ആചാൎയ്യൻ മാത്രം ഈ മന്ത്രങ്ങളുടെ അൎത്ഥം അറിഞ്ഞാൽ പോരാ. അതു ചെയ്യുന്ന "യജമാനനും" കൂടി അതു് അറിയേണ്ടതാണു്.

ജൈമിനിയുടെ രണ്ടാമത്തെ പരമസിദ്ധാന്തം:— വേദവാക്യങ്ങളെ രണ്ടായിപ്പിരിച്ചു് അവയിൽ വിധിക്കു പൂൎണ്ണപരിഗണനയും, "അൎത്ഥവാദത്തിന്നു ശ്രുതാൎത്ഥം" (അതായതു് അതിലെ വാക്യങ്ങൾ കൊണ്ടുവരുന്ന അൎത്ഥം) എടുക്കേണ്ടതില്ലെന്നും അവ കേവലം മുഖ്യവാക്യത്തിന്റെ സ്തുതിക്കോ നിന്ദക്കോ മാത്രമായി പറയപ്പെട്ടുവയാണെന്നും ആണു്.

ഈ രണ്ടു നിഗമനങ്ങളും വേദം കൈകാൎയ്യം ചെയ്യുന്നവർ ഒരിക്കലും മറക്കരുതു്. വേദത്തിൽ എല്ലാ വാക്യങ്ങൾക്കും ഒരുപോലെ പ്രാമണ്യമില്ല; വേദാൎത്ഥം അത്യാവശ്യം മനസ്സിലാക്കിയാലേ മതിയാവൂ. ഈ രണ്ടു സിദ്ധാന്തങ്ങളെ മററു അഞ്ചു ദൎശനക്കാരും അംഗീകരിച്ചിട്ടുണ്ടു്.

പൂൎവ്വമീമാംസകരുടെ മേൽപ്പറഞ്ഞ അഭിപ്രായപ്രകാരം വേദത്തിൽ കൎമ്മങ്ങളെ വിധിക്കുന്ന വാക്യങ്ങൾ മാത്രമാണു് പ്രമാണവാക്യങ്ങൾ. അവകൊണ്ടേ മനുഷ്യന്നു

പ്രയോജനമുള്ളു. ഉപനിഷത്തുകളിൽ യാതൊരു കമ്മ വും വിധിക്കാത്തതുകൊണ്ടു് അവ കേവലം "അത്ഥവാദ ങ്ങൾ" മാത്രമാണു്. അതിനാൽ അവയ്ക്കു യാതൊരു പരിഗണനയും കൊടുക്കേണ്ടതില്ല. അതുകൊണ്ടു പൂവ്വ മീമാംസ മനഃപൂവ്വമായി യാതൊരു പരിഗണനയും ഉപ നിഷത്തുക്കൾക്കു കൊടുത്തിട്ടുമില്ല.

## മീമാംസയിലെ അസ്വീകാര്യനിഗമനങ്ങൾ

ഈ മഹാപരാധം മാത്രമല്ല മീമാംസ ചെയ്തിട്ടുള്ള തു്. വിപുലമായ തോതിൽ പഠിച്ചുപോന്നിരുന്ന ഈ മീമാംസാശാസ്ത്രത്തിലെ വേറെയും പലേ നിഗമനങ്ങളേ യും ശ്രീശങ്കരൻ ശക്തിയായി നിഷേധിച്ചിട്ടുണ്ടു്. ഈ വ സ്തുത പണ്ഡിതരായ ശാസ്ത്രിമാർകൂടി ധരിച്ചിട്ടില്ല. അ തിനാൽ അവയിൽ ചിലതിനെ ഇവിടെ പരാമർശിക്കാം.

(1) മീമാംസകരുടെ മതത്തിൽ പരമപുരുഷാത്ഥല ബ്ധിക്കുള്ള ഒരു ഒററ ഉപായം നിത്യകമ്മങ്ങളുടെ അനപേ ക്ഷണീയമായ അനുഷ്ഠാനമാണു്. നിത്യകമ്മമെന്നുവ ച്ചാൽ അഗ്നിഹോത്രം മുതലായ വൈദികകമ്മങ്ങളാണു്. ഇവയുടെ നിത്യാനുഷ്ഠാനംകൊണ്ടു സ്വർഗ്ഗം ലഭിക്കുന്നതാ ണു്. സ്വർഗ്ഗലബ്ധിയാണു് അവരുടെ പരമപുരുഷാത്ഥം. നിത്യകമ്മങ്ങളുടെ പ്രാധാന്യത്തെ രണ്ടു വിധത്തിൽ അ വർ ഉറപ്പിച്ചിട്ടുണ്ടു്.

ഒന്നു്:—ഇവയ്ക്കു ഫലമില്ല; അതുകൊണ്ടു് അവ പുനർജ്ജ ന്മഹേതുക്കളാവുന്നില്ല. അതിനാൽ പുണ്യപാപങ്ങൾ അവയിൽനിന്നു ജനിക്കുന്നില്ല.

രണ്ടു്:—അവ ചെയ്യാഞ്ഞാൽ "പ്രത്യവായം" (അധഃപതനം) നേരിടും. അതുകൊണ്ടു് അധഃപതനത്തെ തടയുവാൻ അവയെ അനുഷ്ഠിച്ചേ തീരു.

ഈ രണ്ടു നിഗമനങ്ങളേയും ശ്രീശങ്കരൻ ഖണ്ഡിച്ചിട്ടുണ്ടു്.

ഒന്നു്:—നിത്യകർമ്മങ്ങൾക്കു മററു കർമ്മങ്ങളെപ്പോലെതന്നെ ഫലമുണ്ടു്. നിത്യകർമ്മങ്ങൾ ഏററവും വിശിഷ്ടമായതിനാൽ അതു സ്വർഗ്ഗഫലപ്രദമാണു്. അതുകൊണ്ടു പുനർജ്ജന്മഹേതുവുമാണു്.

രണ്ടു്:—ചെയ്യാത്ത കർമ്മംകൊണ്ടു് ഒരു ദോഷവും സംഭവിക്കുന്നതല്ല. അങ്ങിനെ സംഭവിക്കും എന്നു പറയുന്നതു യുക്തിവിരുദ്ധവും വേദവിരുദ്ധവുമാണു്. അസത്തിൽനിന്നു് (ഇല്ലാത്തതിൽനിന്നു്) സത്തു് (ഉള്ളതു്) ജനിക്കുന്നതല്ല. ഇല്ലാത്തതിൽനിന്നു വല്ലതും എങ്ങിനെയുണ്ടാവും?

മനുഷ്യന്റെ ദുഃഖകാരണം അവിദ്യ, അറിവില്ലായ്മ, ആത്മജ്ഞാനമില്ലാത്തതുകൊണ്ടാണു്. കർമ്മത്തിനാൽ അജ്ഞാനം നീങ്ങുന്നില്ല. ജ്ഞാനോദയംകൊണ്ടു മാത്രമാണു് അജ്ഞാനം നീങ്ങുന്നതു്. ഇങ്ങിനെ മുഖ്യമായ ജൈമിനിസിദ്ധാന്തം സമൂലം ശ്രീശങ്കരനാൽ നിരാകരിക്കപ്പെട്ടിരിക്കുന്നു.

(2) ജൈമിനിയുടെ ചിന്താഗതിയിൽ ഈശ്വരനു സ്ഥാനമില്ല. ഒരു ഈശ്വരനല്ല കർമ്മഫലദാതാവു്. വേദലബ്ധജനിതമായ കർമ്മത്തിന്നുതന്നെ ഫലം നല്കുവാ

ന്നുള്ള ശക്തിയുണ്ട്. അതുകൊണ്ടു വേറെ ഈശ്വരനെന്തിന്ന്?

(3) വേദം സ്വതഃസിദ്ധമാണ്. ഈശ്വരനിശ്വസിതമല്ല. അങ്ങിനെയിരിക്കെ അവ മനുഷ്യകൃതവുമല്ലല്ലോ. അതുകൊണ്ട് അവ അപൌരുഷേയമാണ്. പരമ്പരാഗതമായി അവ മനുഷ്യന്നു ലഭിക്കുന്നു. വേദാന്തികളും വേദം അപൌരുഷേയം എന്നുതന്നെ കരുതുന്നു. കാരണം അവ ഈശ്വരനിശ്വസിതമാണ്. മാത്രമല്ല, തത്വങ്ങളൊന്നുംതന്നെ മനുഷ്യകൃതമല്ല. കേവലം മനുഷ്യദൃഷ്ടങ്ങൾ മാത്രമാണ്. അതുകൊണ്ട് ആത്മീയതത്വങ്ങളും മനുഷ്യകൃതമല്ല; വിശിഷ്ടന്മാരായ ഋഷികളാൽ കാണപ്പെട്ടവയാണ്. നിലവിലുള്ള തത്വങ്ങളെ മനുഷ്യർ ആദ്യം കണ്ടില്ല. എന്നാൽ ഋഷിമാർ അവയെ കണ്ടെത്തി. മനുഷ്യകൃതമല്ലാത്തതുകൊണ്ട് അവ അപൌരുഷേയമാണ്. ഈ പ്രതിപാദനത്തോടു ശ്രീ സ്വാമി വിവേകാനന്ദൻ പൂർണ്ണമായി യോജിക്കുന്നു.

(4) ഇവിടെ—ലോകത്തിൽ—ചെയ്യുന്ന കർമ്മം ഉടൻ നശിക്കുന്നു, അവസാനിക്കുന്നു. ഇവയിൽനിന്നു മരിച്ചാൽ സ്വർഗ്ഗം എങ്ങിനെ ലഭിക്കും? ഇവ അദൃഷ്ടമായ "അപൂർവ്വ"ങ്ങളായി പരിണമിക്കുന്നു. ഈ "അപൂർവ്വം" മനുഷ്യൻ മരിക്കുമ്പോൾ ആ മനുഷ്യനെ സ്വർഗ്ഗത്തിലേയ്ക്കു നയിക്കുന്നു.

ഈ നിഗമനത്തേയും ശ്രീ ശങ്കരൻ നിരസിക്കുന്നു. "അപൂർവ്വ"ത്തിന്നുള്ള പ്രമാണം വേദങ്ങളിൽ കാണുന്നില്ല. പിന്നേയും സർവ്വകർമ്മങ്ങളുടേയും ഫലദാതാവ് ഈ

ശ്വരനാണു്. അതേ മാതിരി യജ്ഞങ്ങളുടേയും നിത്യകർമ്മങ്ങളുടേയും ഫലദാതാവു് എന്തുകൊണ്ടു് ഈശ്വരനായിക്കൂട? ഇതല്ലേ, എളുപ്പമായ യുക്തി? ഇങ്ങിനെ മീമാംസ വേദവ്യാഖ്യാനത്തിന്നു് അടിക്കല്ലിട്ടിട്ടുണ്ടെങ്കിലും മതവിഷയങ്ങളിൽ അവ സ്വീകാര്യമല്ല. എന്നാൽ സ്വീകാര്യങ്ങളായ രണ്ടു നിഗമനങ്ങളിൽ എത്തിയിട്ടുമുണ്ടു് ഇവ.

(1) വേദത്തിൻെറ അർത്ഥം മനസ്സിലാക്കിയേ കഴിയൂ.

(2) എല്ലാ വേദവാചകങ്ങളും ഒരുപോലെ പ്രമാണമല്ലേ?

അവയിൽ ചിലതു മുഖ്യവാക്യങ്ങളാണെന്നും മറ്റെല്ലാം അർത്ഥവാദമാണെന്നും വഴി തെളിച്ചിട്ടുള്ളതു വളരെ ഉപകാരപരമാണെന്നും ധരിക്കേണ്ടതുമാണു്.

## 8. ഉത്തരമീമാംസ—വേദാന്തസൂത്രങ്ങൾ

വേദാന്തം എന്നാൽ ഉപനിഷത്തുക്കളാണു്. വേദശിരസ്സു്, വേദത്തിൻെറ മകുടം എന്നഭിപ്രായം. കാണാദ, ഗൗതമ, പതഞ്ജലി, കപില, ജൈമിനി, ബാദരായണ എന്നു തുടങ്ങി ഋഷിമാർ അനവധിയുണ്ടായിരുന്നു. അവരിൽ ബാദരായണമഹർഷി ഉപനിഷദ്വാക്യങ്ങളുടെ മീമാംസ, അതായതു് അർത്ഥവിചാരം നടത്തി വേദാന്തസൂത്രങ്ങൾ രചിക്കുകയുണ്ടായി. ഈ വേദാന്തസൂത്രങ്ങൾക്കു ഉത്തരമീമാംസ, രണ്ടാമതായി വന്ന മീമാംസ അല്ലെങ്കിൽ ഉത്തരഭാഗത്തിനുള്ള മീമാംസ എന്നു പേർ.

ശ്രീശങ്കരാചാര്യർ, രാമാനുജാചാര്യർ മുതലായവർ ഉപനിഷത്തുകൾക്കും, വേദാന്തസൂത്രങ്ങൾക്കും ഭാഷ്യമെഴുതിയാണ് അവരുടെ ആചാര്യസ്ഥാനമുറപ്പിച്ചതു്. ഭഗവദ്ഗീതയ്ക്കും ഉപനിഷത്തിന്റെ സ്ഥാനം നല്കിയിരിക്കുന്നു.

## 9. പ്രസ്ഥാനത്രയം

പ്രത്യേകം ശ്രീശങ്കരർ വ്യാഖ്യാനമെഴുതിട്ടുള്ള പത്തു് ഉപനിഷത്തുകൾ, സൂത്രഭാഷ്യം, ഗീത എന്നിവയ്ക്കാണ് പ്രസ്ഥാനത്രയം എന്നു പേർ. ഈ മുക്കാലിയിന്മേലാണ് ലോകബഹുമാന്യമായ ഹിന്ദുമതതത്വങ്ങൾ നിലനില്ക്കുന്നതു്. പൂർവ്വമീമാംസയ്ക്കോ, പുരാണങ്ങൾക്കോ ഈ സ്ഥാനമില്ലെന്നു നാം നല്ലവണ്ണം മനസ്സിലാക്കണം. ഈ മൂന്നിൽ എളുപ്പമായി മനസ്സിലാക്കാവുന്നതു ഗീതയാണ്. വേദാന്തത്തിന്റെ അഭിപ്രായത്തിൽ മോക്ഷത്തിനു് ഏകഹേതു ജ്ഞാനം, ആത്മസാക്ഷാത്കാരമാണ്. മോക്ഷത്തിനു കർമ്മത്തിന്റെ ആശ്രയം കൂട്ടുംതന്നെ ഇല്ല എന്നാണ്. "അഗ്നീന്ധനാദ്യനപേക്ഷാ" (ബ്രഹ്മസൂത്രം 3_4_25). അഗ്നിയും അതിൽ ഹോമിപ്പാനുള്ള ചമത അല്ലെങ്കിൽ സമിത്തു് മുതലായതു് — ഇവയുടെ യാതൊരാശ്രയവും വേണ്ട — എന്നാണ് വേദാന്തം പറയുന്നതു്. രണ്ടാമതായി വേദാന്തം പ്രാധാന്യം കല്പിക്കുന്നതു് അത്യാവശ്യമായ യമനിയമാദികൾക്കാണ്. ഇവ അനപേക്ഷണീയമെന്നാണ്. (ബ്രഹ്മസൂത്രം 3_4_27) ശമദമാദ്യുപേതഃ സ്യാത് തഥാപി തു തദ്വിധേഃ തദംഗതയാ തേഷാമവശ്യാനുഷ്ഠേയത്വാത്. എന്നാൽ ശമദമാദിക

ളോടുകൂടിയിരിക്കണം. അവ അവശ്യം ചെയ്തു തീരണ മെന്നു വിധിക്കപ്പെട്ടിരിക്കുന്നു.

### 10. ദശ്നങ്ങഠം—സാംഖ്യശാസ്ത്രം

പരമാത്ഥതത്വത്തെ ആരായുവാൻ വേദം പറയാത്ത മററു മാഗ്ഗങ്ങളും അവലംബിക്കപ്പെട്ടിരുന്നു. കമ്മവും വേദാന്തം അല്ലെങ്കിൽ ജ്ഞാനവും കേവലം മാത്രമല്ല രണ്ടു മാഗ്ഗം എന്നു ചിലർ ഗണിച്ചിരുന്നു.

അവർ ലോകത്തേയും, മനുഷ്യന്റെ മനസ്സിനെ തന്നേയും ആരായുകയുണ്ടായി. പുതിയ ശാസ്ത്രങ്ങഠം ജനിച്ചു. അവയിൽ ഇപ്പോഠം പ്രധാനമായി നിലനില്ക്കുന്നതു കപിലമഹഷിയുടെ "സാംഖ്യ"ദശനമാണു്.

കപിലമഹഷി, തത്വങ്ങളെ കണ്ടുപിടിക്കുവാൻ, ലോകത്തെ വിശകലനം ചെയ്യുകയുണ്ടായി. അതുപോലെതന്നെ മനുഷ്യന്റെ മനസ്സിനേയും വിശകലനംചെയ്തു. പഞ്ചതന്മാത്രകളും പഞ്ചഭൂതങ്ങളും അദ്ദേഹത്തിന്റെ ഗണനയിൽ വന്നു. ഇന്ദ്രിയം, മനസ്സ്, ബുദ്ധി, അഹങ്കാരം, അവ്യക്തം മുതലായവയായി മനുഷ്യന്റെ അന്തഃകരണം വിവേചനം ചെയ്യപ്പെട്ടു. ഇവയെല്ലാം പ്രകൃതിയായി ഗണിക്കപ്പെട്ടു. ഇവയിൽനിന്നു വ്യത്യസ്തമായ ഒരു വസ്തുവാണു് "പുരുഷൻ" ആത്മാവു്. ഈ വ്യവസ്ഥകളെയെല്ലാം പ്രതിപാദിക്കുന്ന കപിലന്റെ ശാസ്ത്രത്തിന്റെ പേരാണു് "സാംഖ്യദശനം". ഇതിൽ സത്വം, രജസ്സ്, തമസ്സ് എന്നീ മൂന്നു ഗുണങ്ങളുടെ പ്രവൃത്തികളും ഫലങ്ങളും ഉഠംപ്പെട്ടിട്ടുണ്ടു്. "ദശനം"=(തത്വത്തെ) കാണൽ.

### യോഗശാസ്ത്രം

സാംഖ്യത്തിനെ ആസ്പദമാക്കി ബഹിമ്മുഖമായി പോകുന്ന മനസ്സിനെ അന്തമ്മുഖമാക്കി ഏകാഗ്രതയോടു കൂടി ചെയ്ത അന്വേഷണത്തിൻെറ ഫലമാണു് പതഞ്ജലി മഹഷിയുടെ യോഗശാസ്ത്രം. ഇതു നല്ലപോലെ മനസ്സിലാക്കേണ്ട ഒരു ശാസ്ത്രമാണു്. ഇതിൽ യോഗസിദ്ധികഠം സമ്യഗ്ദശനത്തിന്നു വിഘ്നകാരികളാണെന്നു് ഊന്നി പറയപ്പെട്ടിരിക്കുന്നു.

### ന്യായം

കേവലം അനുമാനത്തെ മാത്രം പ്രമാണമാക്കി യുക്തികൊണ്ടു് എത്രത്തോളം തത്വാന്വേഷണം നടത്താമോ, ഗൌതമമഹഷി അത്രത്തോളം നടത്തുകയുണ്ടായി. അതിൻെറ ഫലം "ന്യായ"ദശനം. അതേപോലെ ലോകത്തിനെ ആരാഞ്ഞതിൻെറ ഫലമാണു് കണാദമഹഷിയുടെ "വൈശേഷിക"ദശനം. ഇവ രണ്ടിന്നും വളരെ സാമീപ്യമുള്ളതുകൊണ്ടു് ഇവ രണ്ടും കൂടിയതാണു് ന്യായശാസ്ത്രം.

അതുപോലെ സാംഖ്യശാസ്ത്രത്തിന്നും യോഗശാസ്ത്രത്തിന്നും വലിയ സാമീപ്യമുണ്ടു്. എന്നാൽ അവ ഒന്നായി തീന്നിട്ടില്ല. ഈ നാലു ദശനങ്ങളുടെ കൂട്ടത്തിൽ പൂവ്വമീമാംസയേയും ഉത്തരമീമാംസയേയും കൂട്ടി ഷഡ്ദശനങ്ങഠം എന്നറിയപ്പെടുന്നു.

### 11. ഗീതയും ദശനങ്ങളും

ഗീത വേദാന്തത്തിൻെറ മമ്മമാണു്. എന്നാൽ വൈദികകമ്മത്തേയും ലൌകികകമ്മത്തേയും ഗീത ത

ന്നിൽ ഇണക്കി ലയിപ്പിച്ചിട്ടുണ്ടു്. കമ്മത്തെ കമ്മയോഗമാക്കി ലയിപ്പിക്കുവാനും സാംഖ്യത്തിലും യോഗത്തിലും പ്രതിപാദിക്കുന്ന നാനാ ആത്മാക്കളെ നിഷേധിക്കുകയും സാംഖ്യത്തിൽ പ്രതിപാദിച്ച ഇതരതത്വങ്ങളേയും ഗുണത്രയങ്ങളേയും ഗീത (അധ്യായം 14, 17, 18 പൂർവ്വഭാഗം, എന്നിവയിൽ) സ്വീകരിക്കുകയും ചെയ്തിരിക്കുന്നു. യോഗാഭ്യാസമുറയും പൂർണ്ണമായി (അധ്യായം 6) സ്വീകരിക്കപ്പെട്ടിരിക്കുന്നു.

കേവലം ബുദ്ധിയുടെ യുക്തികൊണ്ടുമാത്രം മനോതീതമായ വേദാന്തതത്വത്തിൽ യുക്തിക്കു പ്രവേശനമില്ലെന്നു ഗീത ദൃഢമായി സിദ്ധാന്തിക്കുന്നു. എങ്കിലും ശ്രുതിക്കനുകൂലമായ യുക്തിയെ സ്വീകരിക്കുന്നു. മനനത്തിൻെറ സ്ഥാനം അതാണു്.

അങ്ങനെ ഷഡ്ദർശനസമുച്ചയമാണു് ഗീത. എന്നാൽ വേദാന്തമാണു് അതിൻെറ നട്ടെല്ലു്. കമ്മത്തെ കമ്മയോഗമായി പരിണമിപ്പിച്ചു ബന്ധഹേതുവായ കമ്മത്തെ, മോക്ഷഹേതുവാക്കി ഗീത ഇണക്കുന്നു. ചിത്തശ്ശുദ്ധിക്കു് ഇതു് അതിപ്രധാനമാണു്. ചിത്തശ്ശുദ്ധി വരുമ്പോഠം അദൃഷ്ടമായ വേദാന്തതത്വം സ്വീകാര്യമാവും. ആദ്യത്തെ നോട്ടത്തിൽ പ്രത്യക്ഷവിരുദ്ധമെന്നു തോന്നിയാലും അതിനെ യുക്തി ഉപയോഗിച്ചു ബുദ്ധിയോടു് ഇണക്കാം. ന്യായം ഇവിടെ ഉപകരിക്കുന്നു. ഇങ്ങനെ സ്വീകാര്യമായ തത്വത്തിനെ യോഗശാസ്ത്രസാരപ്രകാരം അനുസന്ധാനംചെയ്തു് ആത്മജ്ഞാനലബ്ധി ആത്മസാക്ഷാത്കാരമാണു് ഗീതയുടെ പരമലക്ഷ്യം.

നാനാത്വം ആത്മാക്കളിലാവട്ടെ, ലോകത്തിലാവട്ടെ മിഥ്യയാണ്. സർവ്വാത്മഭാവമാണ് തന്റെ യഥാർത്ഥനിലയെന്നും അപ്പോൾ മനുഷ്യൻ മനസ്സിലാക്കുന്നു; പരമശാന്തിയടയുന്നു.

ലോകം മിഥ്യയാണെന്നു വേദാന്തം പറയുന്നതിനെ നാം ശ്രദ്ധവച്ചു മനസ്സിലാക്കേണ്ടതാണ്. സാധാരണ മനുഷ്യന്ന്—ശാസ്ത്രം അഭ്യസിച്ച പണ്ഡിതന്നുപോലും—ലോകം മിഥ്യയല്ല, വാസ്തവമാണ്. ശാസ്ത്രം പറയുന്നത് ഒരാൾക്ക് തന്റെ ദേഹംതന്നെ മിഥ്യയായി ഭവിക്കുമ്പോൾ ലോകവും മിഥ്യയായി ഭവിക്കുന്നു എന്നാണ്. അതിന്നു മുമ്പല്ല. പിന്നേയും ലോകവും ബ്രഹ്മമാണെന്ന അനുഭവം വരുമ്പോൾ, ലോകത്തിനെപ്പററിയുള്ള നമ്മുടെ ധാരണയും മാറുന്നു.

ഇങ്ങിനെ മാററം വരാവുന്ന ഒന്നാണ് ലോകം എന്ന അർത്ഥത്തേയാണ് "ലോകം മിഥ്യയാണ്" എന്നതു കുറിക്കുന്നത്. സാധാരണ മനുഷ്യന്നു ലോകം ഒരു വസ്തുതന്നെയാണ്. ആത്മനിഷ്ഠന്നു മാത്രമേ ലോകം മിഥ്യയാകുന്നുള്ളു.

## 12. ഇതിഹാസങ്ങൾ

എന്നാൽ വേദങ്ങളും അവയുടെ ഭാഷ്യങ്ങളും വളരെ പ്രൌഢങ്ങളാണ്. പണ്ഡിതന്മാർക്കേ അവയെ കൈകാര്യം ചെയ്യുവാൻ സാധിക്കുകയുള്ളു. അവ്യക്തങ്ങളും സൂക്ഷ്മങ്ങളും ആയ തത്വങ്ങളെ പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങളെ അവയുടെ മാഹാത്മ്യം എത്രതന്നെയായാലും

പൊതുജനങ്ങൾക്ക് അവഗാഹനം ചെയ്യുവാൻ പ്രയാസം. ശ്രീരാമചന്ദ്രനും ശ്രീകൃഷ്ണഭഗവാനും ഈ തത്വങ്ങളുടെ അവതാരമൂത്തികളാണു്. അവരുടെ രമ്യവും പാവനവുമായ ചരിത്രം ഹിന്ദുമതതത്വങ്ങളെ മനസ്സിലാക്കുവാൻ ഉതകുന്നതാണു്. അതുകൊണ്ടു ശ്രീവാല്മീകിഋഷി എത്രയും മനോഹരമായ രാമായണവും ശ്രീവ്യാസൻ അതിവിപുലമായ ഭാരതവും കവനം ചെയ്യുകയുണ്ടായി. ഇവ രണ്ടിനും ഇതിഹാസങ്ങൾ എന്നാണു് പേർ. ഈ രണ്ടു മഹാഗ്രന്ഥങ്ങളും ലോകപ്രസിദ്ധങ്ങളാണു്. അവയെ നാട്ടുഭാഷയിലെങ്കിലും കുട്ടിക്കാലത്തുതന്നെ വായിച്ചു് ആസ്വദിക്കണം.

## 13. പുരാണങ്ങൾ

വേദത്തിൽ അനേകം ആഖ്യായികകൾ, കഥകൾ, ഉണ്ടു്. അവ മീമാംസാശാസ്ത്രപ്രകാരം അത്ഥവാദങ്ങളാണു്. അവ ചരിത്രങ്ങൾ അല്ല. അവ നടന്ന സംഭവങ്ങളെ വണ്ണിക്കുകയല്ല ചെയ്യുന്നതു്. അവയുടെ മുഖ്യ ഉദ്ദേശം അവയുടെ സാരത്തെ രസകരമായി ബോധിപ്പിക്കുക എന്നതാണു്.

പുരാണങ്ങളിൽ വേദത്തിലെ ആഖ്യായികകളേയും രാമായണം, മഹാഭാരതം എന്നിവയിലുള്ള കഥകളേയും മററു സംഗതികളേയും അതിവിപുലമായും ആകഷ്ണീയങ്ങളായും വണ്ണിച്ചിരിക്കുന്നു. ഇവയിൽ ആയ്യാവത്തമഹാരാജാക്കന്മാരുടേയും ചക്രവത്തിമാരുടേയും യഥാത്ഥവും അല്ലാത്തതുമായ ചരിത്രങ്ങളുമുണ്ടു്. ജഗത്സൃഷ്ടിലയക്രമം, വണ്ണാശ്രമധമ്മവിവരണം, രാജധമ്മവിവര

ണ്ണം അവതാരകഥകഠം മുതലായവയും ഉണ്ടു്. 18 പുരാണങ്ങളും 18 ഉപപുരാണങ്ങളും നവീനസംസ്കൃതഭാഷയിലാണു്. അവ വേദങ്ങളെപ്പോലെയോ, വേദഭാഷ്യങ്ങളെപ്പോലേയോ, ദശ്നങ്ങളെപ്പോലേയോ മനസ്സിലാക്കുവാൻ പ്രയാസമുള്ളവയല്ല. സംസ്കൃതഭാഷാവ്യുല്പത്തിയുള്ളവക്കു് അവയെ എളുപ്പത്തിൽ മനസ്സിലാക്കി സാധാരണജനങ്ങഠക്കു പറഞ്ഞുകൊടുപ്പാൻ സാധിക്കും.

ഏകാദശിവ്രതം, ശിവരാത്രിവ്രതം, ഋഷിപഞ്ചമിവ്രതം മുതലായ അനേക വ്രതങ്ങളുടെ വണ്ണനയും, ഉല്പത്തിയും, ഫലവും ഇവ പ്രതിപാദിക്കുന്നു.

അതുകൊണ്ടു മററു മേൽവിവരിച്ച ഗ്രന്ഥങ്ങളേക്കാഠം വളരെ അധികം പ്രചാരം ജനങ്ങളുടെ ഇടയിൽ പുരാണങ്ങഠക്കുണ്ടായിരുന്നു. എല്ലാ ഗ്രാമങ്ങളിലും പണ്ഡിതന്മാർ ഇതു് എല്ലാ ജാതി ജനങ്ങഠക്കും വായിച്ചു കേഠപ്പിച്ചു തങ്ങളുടെ ഉപജീവനം നടത്തിയിരുന്നു. പുരാണങ്ങളിൽ അനേകവിഷയങ്ങളും അനേകം വേദ ഇതിഹാസകഥകളും ധമ്മശാസ്ത്രപ്രതിപാദനവും അടങ്ങിയിരുന്നതുകൊണ്ടു ഹിന്ദുക്കളുടെ മതപരമായ അറിവും പുരാണശ്രവണങ്ങളിൽനിന്നാണു് ജനിച്ചിരുന്നതു്. ഈ സമ്പ്രദായം ഇപ്പോഠം ക്രമമായി നഷ്ടപ്പെട്ടുവരുകയാണു്.

ജനങ്ങഠം അവയെ അത്ഥവാദം എന്നു മനസ്സിലാക്കിയതേയില്ല എന്നുതന്നെ പറയാം. അവർ അവയെ ചരിത്രമാണെന്നുതന്നെ പരിഗണിച്ചു. മനസ്സിലാക്കേണ്ടതു കേവലം അവയുടെ സാരം മാത്രമാണു് എന്നു കണക്കാക്കിയില്ല. അതുകൊണ്ടു് അവ മതത്തിലെ ചില

തെററിദ്ധാരണകഠംക്കം (അന്ധവിശ്വാസങ്ങഠം എന്നു പറയുന്നതു് അല്പം കട്ടപ്പമാവും) കാരണഭൂതങ്ങളായി തീൎന്നിട്ടുണ്ടു്.

കാലപ്പഴക്കംകൊണ്ടു പലേ വൈദികയജ്ഞങ്ങളും ലോപിച്ചുപോകുകയും, ശ്രീരാമൻ, ശ്രീകൃഷ്ണൻ, മററവതാരങ്ങഠം, ശിവൻ മുതലായവരുടെ അമ്പലങ്ങളും പൂജകളും യജ്ഞത്തിന്നു പകരം ആവിർഭവിക്കുകയും ചെയ്തു. ഈ പുതിയ പൂജാക്രമങ്ങളെ പുരാണങ്ങഠം സഹായിക്കുകയും വളൎത്തുകയും ചെയ്തു. ഇതോടൊപ്പം, വൈഷ്ണവപുരാണം, ശൈവപുരാണം, സ്കാന്ദപുരാണം, ശാക്തപുരാണം എന്നിവ പ്രത്യേക മൂൎത്തികളെ മാത്രം പുകഴ്ത്തുന്നു. ചില കൂട്ടക്കാൎക്കമാത്രം അതിപ്രചാരമുള്ള പുരാണങ്ങളും ഉണ്ടായി. അങ്ങനെ പ്രത്യേക ജനവിഭാഗങ്ങഠംക്കു സ്വീകാൎയ്യമായ പ്രത്യേക പുരാണങ്ങഠം ഉളവായി.

എന്നാൽ രാമായണം, മഹാഭാരതം എന്ന രണ്ടു് ഇതിഹാസങ്ങഠംക്കം ശ്രീമദ്ഭാഗവതപുരാണത്തിന്നും ഇന്ത്യ മുഴുവൻ ഒരുപോലെ പ്രചാരമുണ്ടു്. എന്നാൽ ഇവ മൂന്നും ഇതരനാട്ടുകളിലും ഭഗവദ്ഗീത എന്നതുപോലെ സ്വീകാൎയ്യമാവുമോ എന്നതു വളരെ സംശയമാണു്. ഗീതാതത്വങ്ങഠം സദാ സ്വീകാൎയ്യവും, ഇവയ്ക്കു വിപരീതമായ പുരാണതത്വങ്ങളുണ്ടെങ്കിൽ അവ അപ്രമാണമെന്നും ഗ്രഹിക്കാം.

## 14. തന്ത്രങ്ങഠം

വൈദികകൎമ്മങ്ങഠം ദുൎബ്ബലപ്പെട്ടപ്പോഠം ക്ഷേത്രങ്ങളും വിഗ്രഹാരാധനയും പ്രബലപ്പെട്ടു. ഈ ക്ഷേത്രാരാ

ധനയേയും മററു കർമ്മങ്ങളേയും വിധിക്കുന്നതും വിവരിക്കുന്നതുമായ ഗ്രന്ഥസമൂഹങ്ങളാണു് തന്ത്രങ്ങൾ. തന്ത്രങ്ങളിൽ പ്രധാനമായി മൂന്നു വിഭാഗങ്ങൾ ഉണ്ടു്—ശൈവതന്ത്രം, ശാക്തതന്ത്രം, വൈഷ്ണവതന്ത്രം. എല്ലാംകൂടി 120-ൽപരം തന്ത്രങ്ങൾ ദേശവ്യത്യാസംകൊണ്ടും അനുഷ്ഠാനവ്യത്യാസംകൊണ്ടും നിലവിൽ ഉണ്ടു്. ക്ഷേത്രാരാധന ഇപ്പോഴും ഇവയിൽ ഒന്നിനെ അടിസ്ഥാനപ്പെടുത്തിയാണു് നിലനില്ക്കുന്നതു്. വൈഖാനസം, പഞ്ചരാത്രം, മഹാനിർവ്വാണം, എന്നിവ ശ്രുതിപ്പെട്ട ചില തന്ത്രങ്ങളുടെ പേരാണു്. കേരളത്തിലെ ക്ഷേത്രാരാധന "തന്ത്രസമുച്ചയത്തെ" അടിസ്ഥാനപ്പെടുത്തിയാണു്.

## 15. സ്മൃതി

സാമുദായിക അനുഷ്ഠാനക്രമങ്ങൾ അതിപ്രധാനമായവയും അതിനുവേണ്ടിത്തന്നെ മനു, യാജ്ഞവല്ക്യൻ മുതലായ ഋഷികളാൽ രചിക്കപ്പെട്ടവയുമാണു് സ്മൃതികൾ. നാലു വർണ്ണങ്ങളുടേയും നാലു ആശ്രമങ്ങളുടേയും വ്യത്യസ്ത ധർമ്മങ്ങളെ ഇവയിൽ വിവരിച്ചിരിക്കുന്നു. ദായഭാഗം, രാജധർമ്മം മുതലായ ലൌകികധർമ്മങ്ങൾ ഇവയിൽ വിപുലമായി പരിഗണിക്കപ്പെട്ടിരിക്കുന്നു. ഇപ്പോഴത്തെ സിവിൽനിയമത്തിനും ക്രിമിനൽനിയമത്തിനും ഇവ ഒരുവിധം മൂലമാണെന്നു പറയാം. സ്മൃതികളിൽ 18 എണ്ണം അതിപ്രധാനമാണു്. അഭിഭാഷകരുടെ ഉപയോഗത്തിനായി ഇവയെല്ലാം ഇംഗ്ലീഷിൽ പരിഭാഷ ചെയ്യപ്പെട്ടിരിക്കുന്നു.

മനുസ്മൃതി, യാജ്ഞവല്ക്യസ്മൃതി, പരാശരസ്മൃതി മുതലായവ പ്രധാന സ്മൃതികളാണ്. കാലഗതിമാററത്തിനനുരൂപമായി സ്മൃതികൾ മാറിട്ടുണ്ട്.

### ശ്രുതിയും സ്മൃതിയും

വേദങ്ങൾ ഋഷിപ്രോക്തങ്ങളായാലും അപൌരുഷേയമെന്നും സ്മൃതികൾ പൌരുഷേയമെന്നും പരിഗണിക്കപ്പെടുന്നു. വേദാന്തത്തിൽ തത്വപ്രഖ്യാപനമാണ് പ്രധാനം. തത്വങ്ങൾ സനാതനമാണ്, മാററമില്ലാത്തവയാണ്. എന്നാൽ സ്മൃതിയിൽ വിഷയം ആചാരമാണ്. അവ മാറാം. അവ തത്വങ്ങളെപ്പോലെ സനാതനമല്ല. സ്മൃതിവാക്യങ്ങൾ ശ്രുതിവാക്യവിരോധമായാൽ, അവ പ്രമാണങ്ങളാകുകയില്ല.

## 16. ഭഗവദ്ഗീതയുടെ സ്ഥാനം

മേൽപറഞ്ഞ ഗ്രന്ഥങ്ങളെയെല്ലാം അപേക്ഷിച്ചു ഗീതയ്ക്കു പലേ വിധത്തിലും മാഹാത്മ്യമുണ്ട്. മേൽ വിവരിച്ചപോലെ വേദങ്ങളിൽ എല്ലാംകൂടി ഇരുപതിനായിരത്തിൽപരം മന്ത്രങ്ങൾ ഉണ്ട്. രാമായണത്തിൽ ഇരുപത്തിനാലായിരം ശ്ലോകങ്ങൾ, ഭാരതത്തിൽ ഒരു ലക്ഷം ശ്ലോകങ്ങൾ, ഭാഗവതത്തിൽ പതിനാറായിരം ശ്ലോകങ്ങൾ. എന്നാൽ പതിനെട്ടു പർവ്വങ്ങൾ അടങ്ങിയ ഭാരതത്തിലെ ഭീഷ്മപർവ്വത്തിൽ കേവലം എഴുനൂറു ശ്ലോകം മാത്രമാണ് ഭഗവദ്ഗീത. ഇതിൽ മതതത്വങ്ങളും അനുഷ്ഠാനരീതിയും ലളിതമായി പ്രതിപാദിക്കപ്പെട്ടിരിക്കുന്നു.

ഗീത വൈദികധമ്മത്തിൻെറ കടഞ്ഞെടുത്ത സാര മാണു്. വേദത്തിൽ പലവിധ കമ്മങ്ങറം പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. യജ്ഞങ്ങറം, യാഗങ്ങറം, തപസ്സുകറം, സംസ്കാരങ്ങറം, വ്രതങ്ങറം മുതലായവ അവകളിൽ പെട്ടവയാണു്. കമ്മകാണ്ഡം ഉപയോഗശൂന്യമല്ല. അവയെ ചില അധികാരികറം—പ്രത്യേകയോഗ്യതകറം ഉള്ളവർ—മാത്രമേ ചെയ്യാവൂ എന്ന ശാസനയുണ്ടു്. അല്പം ചിലക്കു മാത്രമേ ആ യോഗ്യതയുള്ളൂ.

എന്നാൽ ഇനി മോക്ഷമാർഗ്ഗങ്ങളെ വേദമായ ഇരുമ്പുപെട്ടകത്തിൽനിന്നു് എടുത്തു് എല്ലാവക്കും ഒരുപോലെ അധികാരമുള്ള അവരവരുടെ സ്വധമ്മത്തിന്മേലാണു് ഗീത എല്ലാവക്കും ഉപയുക്തമായ മന്ദിരം പണിഞ്ഞിരിക്കുന്നതു്.

സ്വധമ്മത്തെ ഫലത്യാഗബുദ്ധിയോടുകൂടിയോ, ഈശ്വരാപ്പണബുദ്ധിയോടുകൂടിയോ കമ്മയോഗമാക്കി ചിത്തശുദ്ധിയും, ഏകാഗ്രതയും നേടാം എന്നാണു് ഗീതയുടെ പ്രത്യേകസന്ദേശം.

വേദത്തിലെ കമ്മഭാഗം മുഴുവനും പലേ വിധവും അനേകവുമായ കമ്മങ്ങറം ശാസിക്കുന്നുണ്ടെങ്കിലും വേദത്തിൽ കമ്മയോഗം ബീജരൂപത്തിലാണുള്ളതു്. അവയെല്ലാം പിന്നീടു വൃത്തിരൂപമായി (വിപുലമായി) ഗീതയിലെ കമ്മയോഗം എന്ന ഫലത്തെയാണു് പ്രദാനം ചെയ്തിരിക്കുന്നതു്. ഫലമല്ലേ നമുക്കു് അത്യാവശ്യമായതു്? വേദത്തിലെ ഉപനിഷത് ഭാഗങ്ങറം ഗീതയിൽ

സാംഖ്യയോഗമായി തീൎന്നിരിക്കുന്നു. അതുകൊണ്ടു വ്യാസ ഋഷിതന്നെ പറയുന്നു:

"സൎവ്വോപനിഷദോ ഗാവോ
ദോഗ്ധാ ഗോപാലനന്ദനഃ
പാൎത്ഥോ വത്സസ്സുധീൎഭോക്താ
ദുഗ്ദ്ധം ഗീതാമൃതം മഹത്."

എല്ലാ ഉപനിഷത്തുക്കളുംകൂടിയ ഒരു പശുവിൽനിന്നു ബുദ്ധിമാന്മാൎക്ക് ആസ്വദിപ്പാൻ ഗോപാലനന്ദനനായ ശ്രീകൃഷ്ണനാൽതന്നെ കറന്നെടുക്കപ്പെട്ട പാലാണു് ഗീത. അൎജ്ജുനൻ പശുക്കുട്ടിയുമാണു്. ഭാരതയുദ്ധക്കളത്തിൽ വന്നു മോഹം പൂണ്ടു താൻ ധൎമ്മസങ്കടത്തിലാണല്ലോ എന്നു കരയുന്ന അൎജ്ജുനനെ നിമിത്തമാക്കി സുധീകൾക്കു മോഹം അകററുവാനുള്ള മാൎഗ്ഗോപദേശമാണു് ഗീത. അന്നാളിൽ പ്രചരിച്ചിരുന്ന ശാസ്ത്രങ്ങളുടെ സമന്വയവും കൂടിയാണു് ഗീത. ശ്രീശങ്കരൻ ഇതിനെ സൎവ്വവേദാൎത്ഥസാരസംഗ്രഹം എന്നാണു് വൎണ്ണിച്ചിരിക്കുന്നതു്. എന്നാൽ ഗീതയുടെ അപൂൎവ്വമായ ഒരു സന്ദേശം ലൌകികകൎമ്മങ്ങൾപ്പെടെ എല്ലാവിധ കൎമ്മത്തേയും, കൎമ്മയോഗമായി ചെയ്തു ചിത്തശുദ്ധി ഉളവാക്കാം എന്നതു ശ്രദ്ധേയമാണു്. ഗീതയാണു് കൎമ്മയോഗത്തിൻെറ മൂലഗ്രന്ഥം.

അതിൻെറ ഗുണംകൊണ്ടു് അതു് എഴുനൂറിൽ പരം ഭാഷകളിൽ പരാവൎത്തനം ചെയ്യപ്പെട്ടിരിക്കുന്നു. എല്ലാവരും ഇതു് ഒരു നിത്യപാരായണവിഷയമാക്കേണ്ടതാണു്.

മലനിർമ്മോചനം പുംസാം ജലസ്നാനം ദിനേദിനേ
സകൃത് ഗീതാംഭസി സ്നാനം സംസാരമലനാശനം.

ദിവസേനയുള്ള കുളികൊണ്ടു ദേഹത്തിലെ അഴുക്കു പോകുന്നു. എന്നാൽ ഗീതയാകുന്ന നദിയിൽ ഒരിക്കൽ കുളിച്ചാലും സംസാരദുഃഖം നശിച്ചുപോകുന്നു.

## 17. ഒരു സിംഹാവലോകനം

ഗീതാപഠനത്തിന്നു പ്രവേശിക്കുന്നതിന്നു മുമ്പായി അതിൻെറ പതിനെട്ടു് അദ്ധ്യായത്തിൽ അടങ്ങിയ വിഷയങ്ങളെപ്പററി ഒരു സിംഹാവലോകനം ചെയ്തു് അവയെപ്പററിയുള്ള ഒരു ധാരണ അതിൻെറ ഉള്ളടക്കത്തിൻെറ പരസ്പരബന്ധത്തെ മനസ്സിലാക്കുവാൻ ഉതകുന്നതാണു്. ഉപനിഷത്തുക്കളിൽ എന്നതുപോലെ ഗീതയിൽ ജീവിത“ശാസ്ത്രം”മാത്രമല്ല പ്രതിപാദിക്കപ്പെട്ടിരിക്കുന്നതു്. ഗീതയിൽ ജീവിത“കലയും”കൂടി വിവരിക്കപ്പെട്ടിരിക്കുന്നു.

ഒന്നാമദ്ധ്യായം ആത്മജ്ഞാനോപദേശത്തിൻെറ പശ്ചാത്തലമാണു്. മനുഷ്യർക്കു തങ്ങളുടെ ദേഹത്തോടും അതോടു ചേർന്നവരോടുമുള്ള ആസക്തിയും അവരുടെ കഷ്ടങ്ങളും നാശഭീതിയും മോഹത്തിന്നും അജ്ഞാനത്തിന്നും ഇടയാകുന്നു. അതിൽപ്പെട്ടു് അർജ്ജുനനെപ്പോലെ അന്ധാളിക്കുന്നവർ ശ്രീകൃഷ്ണനെപ്പോലെയുള്ള ഗുരുക്കളിൽനിന്നു മോഹം അകററുവാൻ ആഗ്രഹിക്കുന്നു. ഭഗവാൻെറ സിദ്ധാന്തം ആത്മജ്ഞാനത്തിൻേറയും ജീവിതശാസ്ത്രത്തിൻേറയും പ്രകാശത്തിൽ മാത്രമേ അജ്ഞാനവും മോഹവും അകലുകയുള്ളു എന്നാണു്.

രണ്ടാമദ്ധ്യായത്തിൽ (1) ആത്മജ്ഞാനവും, (2) അതനുസരിച്ച് ഒരു ജീവിതകലയും, (3) ഈ ഗഹനവും സൂക്ഷ്മവുമായ ഉപദേശങ്ങളെ പ്രകടമാക്കുവാൻ ആത്മജ്ഞാനവും കർമ്മയോഗവും ഉടലെടുത്തതായ ഒരു ആദർശപുരുഷനേയും വർണ്ണിച്ചിരിക്കുന്നു.

കർമ്മയോഗമാണ് ഗീതയിലെ അപൂർവ്വവിഷയം. പൂർവ്വഗ്രന്ഥങ്ങളിൽ നല്ല തെളിവായും വിസ്തൃതമായും ഇതു പ്രതിപാദിക്കപ്പെട്ടിട്ടില്ല എന്നുതന്നെ പറയാം. അതുകൊണ്ടു മുഖ്യവിഷയമായ കർമ്മയോഗത്തിന്റെ നാനാവശങ്ങൾ മൂന്ന്, നാല്, അഞ്ച് എന്നീ അദ്ധ്യായങ്ങളിൽ വിവരിക്കപ്പെട്ടിരിക്കുന്നു.

ഗീതയുടെ ഒന്നാം ഭാഗമായ തത്വപ്രതിപാദനം അഞ്ചാം അദ്ധ്യായത്തോടെ അവസാനിക്കുന്നു.

ആറ്, ഏഴ്, എട്ട് അദ്ധ്യായങ്ങളിൽ അവ്യക്തോപാസന (നിർഗ്ഗുണോപാസന)യാണ് വിഷയം. മനസ്സിന്റെ അനാസക്തിഭാവംകൊണ്ടു മാത്രമാണ് കർമ്മം കർമ്മയോഗമാവുന്നത്. മനുഷ്യസ്വഭാവത്തിൽ ജ്ഞാനത്തിനും പുറമെ ഭാവവും വികാരവും പ്രധാന ഘടകങ്ങളാണ്. ഇവ അഭ്യാസംകൊണ്ടു ശുദ്ധമാക്കി കർമ്മങ്ങളോട് ഇണക്കിയാൽ മാത്രമേ ശരിയായ കർമ്മയോഗം സ്ഥിരപ്പെടുകയുള്ളൂ. ആത്മഗുണങ്ങളെ അഭ്യസിക്കുന്നതിന് അവ്യക്തോപാസന എന്നു പേർ. ഇതു ജ്ഞാനയോഗക്കാർ അഭ്യസിക്കുന്നു.

എന്നാൽ ഒമ്പതു്, പത്തു്, പതിനൊന്ന്, പന്ത്രണ്ടു് എന്നീ അദ്ധ്യായങ്ങളിൽ നാനാവിധമായ വ്യക്തോ

പാസന (സഗുണോപാസന)യാണു് വിഷയം. അതിൽ നാമരൂപങ്ങളോടുകൂടി ഈശ്വരഭക്തിയെ വളൎത്തുവാനുള്ള അഭ്യാസങ്ങളാണു് വിവരിക്കപ്പെട്ടിരിക്കുന്നതു്.

എന്നാൽ ബുദ്ധിതീക്ഷ്ണതയും യുക്തികുശലതയും ഉള്ളവരും ലോകത്തിലുണ്ടു്. അവൎക്കു സൂക്ഷ്മജ്ഞാനത്തിൻെറ സ്വരൂപവും ഒരുവിധം അറിയണം. അതുകൊണ്ടു പതിമൂന്നു്, പതിനാലു്, പതിനഞ്ചു് എന്നീ അദ്ധ്യായങ്ങളിൽ ജ്ഞാനയോഗമൎമ്മമായ ആത്മ, അനാത്മ വിവേചനത്തിന്നാണു് ഭഗവാൻ മുതിൎന്നിരിക്കുന്നതു്.

ഇവയിൽ കേവലം സാക്ഷിസ്വരൂപനായ ആത്മാവിനേയും അതുതന്നെ എങ്ങിനെയോ അനിൎവ്വചനീയമായി പരിവൎത്തിക്കുന്ന പ്രകൃതിയേയും വിഷയമാക്കിയിരിക്കുന്നു. പ്രകൃതികളുടെ ശാഖകളായ സത്വരജസ്തമോഗുണങ്ങളുടെ സ്ഥാനമിവിടെയാണു്. ജ്ഞാനയോഗത്തിലും ഭാവത്തിന്നു നല്ല സ്ഥാനമാണു്. ഈശ്വരശരണതയും ആത്മസമൎപ്പണവും വാസ്തവത്തിൽ ഒന്നുതന്നെ. ഇതാണു് പതിനഞ്ചാം അദ്ധ്യായത്തിൽ വരുന്നതു്.

പതിനാറും പതിനേഴും ഒമ്പതാമദ്ധ്യായത്തിൻെറ പരിശിഷ്ടങ്ങളാണു്. ഒമ്പതാമദ്ധ്യായത്തിൽ പതിനൊന്നും പന്ത്രണ്ടും ശ്ലോകങ്ങളിൽ ദൈവസമ്പത്തുള്ളവർ ഈശ്വരൈകപരായണന്മാരായിത്തീരുന്നുവെന്നും അസുരഗുണമുള്ളവർ കാമക്രോധാദിപ്രേരിതരായി ഇതരദേവന്മാരെ ഉപാസിക്കുന്നുവെന്നും പറയപ്പെട്ടിരിക്കുന്നു. ദൈവഗുണങ്ങളും പ്രവൃത്തിയുമുള്ളവരുടേയും അസുരഗുണവും പ്രവൃത്തിയുമുള്ളവരുടേയും ചിത്രമാണു് പതിനാറാം അ

ധ്യായത്തിൽ. ഇതിൽ അസുരചിത്രം താരതമ്യേന വിസ്തീർണ്ണമായി വിവരിച്ചിരിക്കുന്നു. ആ ചിത്രത്തെ മനസ്സിൽ ഉറപ്പിച്ച് ആ ഗുണവും പ്രവൃത്തിയും തന്നിൽ ഉണ്ടോ എന്ന് ആത്മശോധനചെയ്ത്, അവയുണ്ടെങ്കിൽ അവയെ വെടിയുവാനും ദൈവഗുണങ്ങളെ അഭ്യസിച്ചു വികസിപ്പിക്കുവാനുമാണ് ഇവ രണ്ടും ഉപദേശിച്ചിരിക്കുന്നത്.

ഒമ്പതിൽ ഇരുപത്തേഴ്, ഇരുപത്തെട്ട് എന്നീ ശ്ലോകങ്ങളിൽ മനുഷ്യൻ തന്റെ കർമ്മങ്ങളേയും ആഹാരം, യജ്ഞം, ദാനം, തപസ്സ് എന്നിവയേയും ഈശ്വരാർപ്പണമായി ചെയ്യണമെന്നുള്ളതിനേയും ഊന്നി ഉപദേശിക്കുന്നു. ഇവ സത്വഗുണത്തോടുകൂടിയാലേ ഈശ്വരാർപ്പണയോഗ്യമാകുന്നുള്ളു. യോഗ്യമായ സാധനങ്ങളെയാണ് നാം ഈശ്വരന്ന് അർപ്പിക്കുന്നത്. അതുകൊണ്ടു രജോഗുണതമോഗുണയജ്ഞദാനതപസ്സുകളേയും ആഹാരത്തേയും ഉപേക്ഷിച്ചു സത്വഗുണത്തോടുകൂടിയവയെ നാം ഈശ്വരാർപ്പണമായി അനുഷ്ഠിക്കണം.

പതിനെട്ടാം അദ്ധ്യായത്തിൽ വിഷയം മുഴുവൻ ഉപസംഹരിക്കപ്പെട്ടിരിക്കുന്നു. മനുഷ്യന്നു പ്രവൃത്തി സ്വാഭാവികമാണ്. അവയെ ശുദ്ധമാക്കാൻ ഫലത്യാഗമാണ് ആവശ്യം. കർമ്മത്തെത്തന്നെ വെടിയാമോ? വയ്യ. സാധകന്നു സ്വാഭാവികകർമ്മം കർമ്മയോഗത്തിന്ന് അവസരം നല്കുന്നു. സാധാരണ ബന്ധഹേതുവായ കർമ്മങ്ങളെത്തന്നേയും ഉപായംകൊണ്ടും കർമ്മയോഗംകൊണ്ടും മോക്ഷഹേതുക്കളും ആക്കാം. കർമ്മത്തിന്റെ ബന്ധനഹേതു മനുഷ്യനെ അന്ധാളിപ്പിക്കേണ്ട. കർമ്മയോഗമാ

യ യുദ്ധത്തിൽപോലും വധംകൊണ്ടുള്ള പാപം ഉളവാക ന്നില്ല. എന്നാൽ കർമ്മയോഗം സ്ഥിരമായാൽ ശാന്ത മായ മനസ്സിനെ അന്തര്യാമിയായ ആത്മാവിൽത്തന്നെ നിർത്താം. അപ്പോഠം മോക്ഷം കൈവരികയും ഈശ്വര ദർശനമുണ്ടാവുകയും കർമ്മം തീരെ അവസാനിച്ച സന്യാ സിയായിത്തീരുകയും ചെയ്യാം. എന്നാൽ അവരിൽനി ന്നും സൂര്യനിൽനിന്ന പ്രകാശമെന്നപോലെ ലോകസംഗ്ര ഹത്തിന്നുള്ള കർമ്മങ്ങഠം പ്രവഹിച്ചുകൊണ്ടിരിക്കും. ഇ ങ്ങിനെ നമുക്ക് അകർമ്മത്തിൽ അത്യാശ്ചര്യകരമായ ക ർമ്മം കാണുവാൻ സാധിക്കും.

## 18. ചില ശ്രദ്ധേയവിഷയങ്ങഠം

ഗീതയിൽ ഇന്ത്യയുടെ ആത്മീയവളർച്ചയുടെ പ്രതി ഫലനത്തെ വ്യക്തമായി കാണാം. വളർച്ചയിൽ സൂക്ഷ്മ ശക്തികഠം പ്രകടമാവുന്നു. മനസ്സും ധർമ്മബോധവും ആത്മജ്ഞാനവും വികസിക്കുന്നു. അതോടുകൂടി വാക്കു കളുടെ ഉള്ളടക്കത്തിന്നു പുഷ്ടി കൂട്ടുകയും ഗഹനമായ വി ഷയങ്ങളിൽ തോന്നിക്കൊണ്ടിരിക്കുന്ന വിരുദ്ധങ്ങഠം നീ ങ്ങി അവയുടെ മർമ്മങ്ങഠം ഇണങ്ങി യോജിക്കുകയും ചെ യ്യുന്നു.

### A പാഠങ്ങഠം പുഷ്ടിപ്പെടുന്നു

ഒമ്പതാമദ്ധ്യായത്തിലെ സന്ദേശം ആത്മസമർപ്പ ണമാണ്; പ്രവൃത്തികഠം എന്തെല്ലാം കർമ്മങ്ങഠം ചെയ്യു ന്നുവോ, അവയെല്ലാററിനേയും ഭുജിക്കുന്ന ആഹാരമായാ ലും യജ്ഞമായാലും അവയെ എന്നിൽ അർപ്പിക്കുക. ശ്ര

ഭാശ്രുഭങ്ങളിൽനിന്നു് ഈ സമപ്പ്ണംകൊണ്ടു മനുഷ്യൻ മോചിക്കപ്പെട്ടു് എന്നെത്തന്നെ പ്രാപിക്കുന്നു എന്നു ഭഗവാൻ പറയുന്നു. 9_(27_28)

ഇവിടെ അഞ്ചു പ്രവൃത്തികഠം പറയപ്പെട്ടിരിക്കുന്നു. എന്നാൽ ഇവയുടെ അത്ഥം ഗീത തന്നെ താഴെ കാണിക്കുന്ന മാതിരി സവിസ്തരം വളരെ പുഷ്ടിപ്പെടുത്തി വണ്ണിച്ചിരിക്കുന്നു.

കമ്മം: കമ്മം കമ്മകാണ്ഡത്തിൽ പ്രതിപാദിക്കപ്പെട്ടവ മാത്രമല്ല, സ്വധമ്മവും കൂടിയാണു്. വാസ്തവത്തിൽ ഗീത വൈദികകമ്മങ്ങളുടെ വിലയും മാഹാത്മ്യവും വളരെ കുറഞ്ഞതാണെന്നു വീണ്ടും വീണ്ടും ആവത്തിച്ചു പറഞ്ഞിരിക്കുന്നു. കുതുഹലമുള്ളവർ ഈ ശ്ലോകങ്ങഠം നോക്കാം. 2 (42_45). 9 (20_21).

2 (42_45) വൈദികകമ്മങ്ങഠംകൊണ്ടു മനസ്സിന്നു് ഏകാഗ്രതയോ, ആത്മദശ്നസാമത്ഥ്യമോ ജനിക്കുന്നില്ല എന്നു പറയപ്പെട്ടിരിക്കുന്നു. 9 (24_26) ഭോഗം ലഭിക്കും. എന്നാൽ ഈശ്വരനെ ലഭിക്കുന്നതല്ല. 9 (20_21) വൈദികകമ്മങ്ങഠം പുനജ്ജന്മഹേതുക്കളാണു്. 11 (53_54) യജ്ഞദാനതപസ്സുകഠം ഭക്തിക്കു സമമല്ല. 15 (1_2) ഛന്ദസ്സുക്കഠം, അതായതു് "കമ്മകാണ്ഡം", സംസാരവൃക്ഷത്തെ പോഷിപ്പിക്കുന്ന ഇലയാണു് എന്ന ശ്ലോകങ്ങഠം ശ്രദ്ധേയമാണു്.

എന്നാൽ കമ്മപദത്തിന്റെ അത്ഥം ഗീതയിൽ സ്വധമ്മം എന്നാണു്. 18 (42, 43, 44) സഹജകമ്മത്തിന്നാണു് ഗീത പ്രാധാന്യം കല്പിച്ചിരിക്കുന്നതു്. അ

വയിലാണ് കർമ്മയോഗ ഉപായത്തിന്നു് ഉത്തമസ്ഥാനം. ഇവ മിക്കതും ദുഷ്ടഫലത്തോട്ടു കൂടിയതാണ്. ഇവയിലെ ജയാപജയങ്ങൾ സുഖദുഃഖങ്ങൾക്കു കാരണമാകുന്നു. ഈ ഘട്ടത്തിലാണ് സമത്വം അഭ്യസിപ്പാനുള്ള അവസരം. മരണത്തിന്നു കാരണമാവുന്ന ആഴമുള്ള കുളത്തിൽ നീന്തുന്നതാണ് കുശലത. നീന്തൽകൊണ്ടു മരണം സംഭവിക്കുന്നില്ല എന്നു മാത്രമല്ല, ആ ആളു് മരണഭീതി പോയി വെള്ളത്തിൽത്തന്നെ രമിക്കുവാനും തുടങ്ങുന്നു. ആദ്യത്തെ ഭയസ്ഥാനം ഇപ്പോൾ സുഖസ്ഥാനമായി പരിണമിക്കുന്നു. കർമ്മയോഗത്തിന്റെ മാഹാത്മ്യം ഇതുപോലെതന്നെ.

യജ്ഞം: യജ്ഞപദത്തിന്റെ അർത്ഥവും വിപുലമായിരിക്കുന്നു. ഗീതയിൽ കേവലം വൈദികമായ അഗ്നിഹോത്രം മുതലായവ മാത്രമല്ല യജ്ഞം. അവയേക്കാൾ ജ്ഞാനത്തിൽ ചെന്നു് അവസാനിക്കുന്ന യത്നങ്ങളും യജ്ഞങ്ങളാണ്. 4 (25_33)

തപസ്സ്: അതേ മാതിരി തന്നെയാണ് തപസ്സും. കൃച്ഛ്രം, ചാന്ദ്രായണം മുതലായവയെയാണ് തപസ്സായി സ്മൃതികൾ വർണ്ണിച്ചിരിക്കുന്നതു്. എന്നാൽ കായികവും, വാചികവും, മാനസികവുമായ തപസ്സുകളെ ഗീത സമർത്ഥിച്ചിരിക്കുന്നു. 17 (14_16)

നിത്യകർമ്മം: യജ്ഞദാനതപസ്സുകളെ അനുപേക്ഷണീയമായ നിത്യകർമ്മം എന്നു ഗീത ഉപദേശിക്കുന്നു. ഇവ ശ്രേഷ്ഠമാകുന്നതു ഫലത്യാഗപൂർവ്വം സാത്വികമായി ചെയ്യുമ്പോൾ മാത്രമാണ്.

### B ശാസ്ത്രങ്ങളെ തമ്മിൽ ഇണക്കുന്നു

വേദത്തിന്റെ പിൻകാലത്തിൽ ചില ഋഷികളുടെ ഗഹനങ്ങളായ തത്വവിചാരണയുടെ ഫലമായി പൂർവ്വമീമാംസ, ഉത്തരമീമാംസ, സാംഖ്യം, യോഗം, ന്യായം, വൈശേഷികം എന്ന ആറു ശാസ്ത്രങ്ങൾ (ദർശനങ്ങൾ) ആവിർഭവിച്ചിരിക്കുന്നു എന്നു് ഇതിനുമുമ്പു പറഞ്ഞിരിക്കുന്നുവല്ലോ. പണ്ഡിതന്മാർ ഇവയിൽ വിദഗ്ദ്ധത സമ്പാദിച്ചു ശാസ്ത്രിമാരായിത്തീർന്നിരുന്നുള്ളു. എന്നാൽ ശാസ്ത്രങ്ങൾ തമ്മിൽ പലേ വൈരുദ്ധ്യങ്ങൾ ഉണ്ടായിരുന്നു. ചിലപ്പോൾ ഒരു ശാസ്ത്രം മററു ശാസ്ത്രങ്ങളെ അപലപിക്കുകകൂടിയുണ്ടായി. അവയെയെല്ലാം ഗീത ഇണക്കുകയും തന്നിൽ ഉൾക്കൊള്ളിക്കുകയും ചെയ്തിരിക്കുന്നു.

പൂർവ്വമീമാംസ അതായതു കർമ്മമീമാംസ, വേദകർമ്മങ്ങളുടെ നിർവ്വചനശാസ്ത്രം; ഇതിന്റെ ദൃഷ്ടിയിൽ വേദത്തിലുള്ള ഉപനിഷത്തുക്കൾ അർത്ഥശൂന്യമായ വെറും ആത്മാവിനെപ്പററിയുള്ള പ്രശംസ മാത്രമാണു്. ആ ശാസ്ത്രം (പൂർവ്വമീമാംസ) ഉപനിഷത്തുക്കളുടെ അർത്ഥാലോചനയ്ക്കു് ആവശ്യം കാണുന്നില്ല.

വേദാന്തം കർമ്മത്തിന്നു സ്വർഗ്ഗം മുതലായ തുച്ഛഫലങ്ങളെ കാണിച്ചു് ആത്മലാഭത്തിന്നു് അവകൊണ്ടു യാതൊരു പ്രയോജനവുമില്ലെന്നു് എടുത്തു കാണിച്ചിരിക്കുന്നു.

ഗീത ഈ രണ്ടു ശാസ്ത്രങ്ങളെ കൂട്ടിയിണക്കുന്നു. കർമ്മങ്ങൾ സ്വാഭാവികങ്ങളായതുകൊണ്ടു് അനുപേക്ഷണീ

യമാണു്. എന്നാൽ അവയെ പൂർവ്വാധികം ഗുണപ്പെടുത്തേണമെങ്കിൽ അവയെ ചെയ്യുമ്പോഠം ഫലത്യാഗബുദ്ധി പ്രയോഗിച്ചു ചിത്തശുദ്ധിയുണ്ടാക്കാം. അങ്ങനെ കർമ്മങ്ങളെ ചിത്തശുദ്ധിദ്വാരാ, ജ്ഞാനലബ്ധിക്കു് ഉപകരണമാക്കാം.

അതേ മാതിരി ഗീത പതഞ്ജലിയോഗത്തെ ആറാം അദ്ധ്യായത്തിൽ പതഞ്ജലി കാണാത്ത ഉച്ചസ്ഥാനത്തേയ്ക്കു് ഉയർത്തീട്ടുണ്ടു്. പതഞ്ജലിയുടെ മതത്തിൽ ആത്മാവു വിശ്വവ്യാപിയല്ല, ദേഹപരിമിതമാണു്. എന്നാൽ ഗീത 6-ാം അദ്ധ്യായത്തിൽ യോഗത്തിന്റെ സാധനാഭാഗം മുഴുവൻ സ്വീകരിച്ചതോടുകൂടി വിശ്വവ്യാപിത്വം ആത്മസാക്ഷാത്കാരത്തിന്റെ ഫലമായി പ്രതിപാദിക്കുന്നു. 6 (29-32)

സാംഖ്യവും ഗീതയിൽ ഉയർത്തപ്പെട്ടിരിക്കുന്നു. മനുഷ്യന്റെ അന്തർഭാഗത്തിന്റെ വിശകലനം സാംഖ്യത്തെ ആസ്പദിച്ചാണു്. ബാഹ്യത്തെപ്പററിയും (13-5, 6) അങ്ങനെതന്നെയാണു്. ത്രിഗുണങ്ങഠം സ്വീകരിക്കപ്പെട്ടിരിക്കുന്നു. (അദ്ധ്യായം 14).

എന്നാൽ പ്രകൃതി—സാംഖ്യത്തിലെ പ്രധാനം—ജഗൽസൃഷ്ടി സ്വതന്ത്രമായി നടത്തുന്നു. ഗീത സമർത്ഥിക്കുന്നതു പ്രകൃതി കേവലം ഈശ്വരയോനി മാത്രമാകുന്നു എന്നാകുന്നു. രണ്ടിന്റേറയും സംയോഗംകൊണ്ടു സൃഷ്ടിയുണ്ടാകുന്നു. ഈശ്വരസംയോഗമില്ലാതെ പ്രകൃതിക്കു സ്വതന്ത്രമായി സൃഷ്ടി സാദ്ധ്യമല്ല.

അതിനുംപുറമെ ഈശ്വരൻ ഗുണങ്ങളെ ഭുജിക്കുന്നതായി സാംഖ്യം പറയുന്നു. ഗീത സമർത്ഥിക്കുന്നതു് ഈ

6 *

ശ്വരൻ അലിപ്തനാണ് എന്നാണ്. സുഖദുഃഖങ്ങൾ ആത്മാവിനെ ബാധിക്കുന്നില്ല. സൃഷ്ടികൊണ്ടു് ഈശ്വരന്നു കർമ്മബന്ധമില്ല.

ന്യായത്തിൻെറ യുക്തി അനുസരണമാണ് ഗീതയുടെ ആശയങ്ങൾ.

ഇങ്ങനെ ഗീത സർവ്വശാസ്ത്രസമുച്ചയഗ്രന്ഥമാണ്. അതുവരെയുള്ള ചിന്താശാസ്ത്രങ്ങളെ വേദാന്ത അനുഭവങ്ങളോടു ഭംഗിയായി ഇണക്കുന്ന ഒരു മഹാഗ്രന്ഥമാണ് ഗീത. മററുള്ള ദർശനങ്ങളിൽ സ്വീകാര്യങ്ങളായ ഭാഗങ്ങളെ നിർഭയമായി എടുക്കുകയും വേദാന്തത്തിലെ അദ്വൈതത്തിൻേറയും ബ്രഹ്മാത്മഭാവത്തിൻേറയും വിരുദ്ധങ്ങളായ ഭാഗങ്ങളെ ഗീത തിരസ്കരിക്കുകയും ചെയ്തിട്ടുണ്ടു്. ഇങ്ങനെ ശാസ്ത്രങ്ങൾ എല്ലാം തന്നെ ഗീതയിൽ വിരോധം ഇല്ലാതെ ഏകീകരിക്കപ്പെട്ടിരിക്കുന്നു.

ശാസ്ത്രജ്ഞന്മാർ ഗീതയെ ഉപനിഷത്തു് എന്നാണ് ബഹുകാലമായി വിളിച്ചുവരുന്നതു്. ഉപനിഷത്തു വേദത്തിൻെറ അവസാനത്തിൽ വരുന്നതായാലും പ്രാധാന്യമേറിയ ഭാഗമാകുന്നു. ഹിന്ദുക്കളുടെ ഭിന്നപരമ്പരയിൽ പെട്ടവർക്കും ഒരുപോലെ സ്വീകാര്യമായ ഒരു സിദ്ധാന്തം ഉണ്ടു്. ഇതിഹാസപുരാണസ്മൃതി മുതലായ ഗ്രന്ഥങ്ങളിൽ പ്രതിപാദിക്കപ്പെട്ട തത്വങ്ങൾ വേദതത്വങ്ങൾക്കു വിരുദ്ധമായി ഇരിക്കാവുന്നതല്ല. വേദതത്വങ്ങളോടു് അനുയോജ്യമായിരിക്കണം അന്യതത്വങ്ങൾ. അങ്ങനെയല്ലെങ്കിൽ അവ സ്വീകാര്യങ്ങളല്ല.

അതുകൊണ്ടു ഗീതാതത്വങ്ങളെ ഗ്രഹിക്കുകയും ഇതരഗ്രന്ഥങ്ങളിൽ ഇതിനു വിരുദ്ധമായവ സ്വീകാര്യമല്ലെന്നു ധരിക്കുകയും ചെയ്യേണ്ടതാകുന്നു.

ഗീത ഇങ്ങനെ ശാസ്ത്രഗ്രന്ഥങ്ങളുടെ ഒരു അളവുകോൽ ആണു്. ഗീതയുടെ ഈ പ്രാധാന്യത്തെ നാം സുദൃഢമായി ഗ്രഹിച്ചു് അതിനെ ഹൃദിസ്ഥമാക്കേണ്ടതാണു്.

ഇന്ത്യൻജനത അടിമതത്വത്തിൽപ്പെട്ടു ലോകത്താൽ അവഗണിക്കപ്പെട്ടിരുന്നുവെങ്കിലും അവരുടെ ഈ മതഗ്രന്ഥം ലോകത്തിൽ അന്നുംകൂടി സർവ്വരാജ്യങ്ങളിലും വിശിഷ്ടന്മാരുടെ ഇടയിൽ സ്ഥാനം പററിയിരുന്നു എന്നതു നാം പ്രത്യേകം ഓർമ്മവെയ്ക്കേണ്ടതാണു്. അതു നമ്മുടെ ഓരോ വീടുകളിലും കുടിലുകളിലും സ്ഥാനം പറേറണ്ട കാലം അതിക്രമിച്ചിരിക്കുന്നു. മുഹമ്മദീയർക്കു കുറാൻ എങ്ങിനെയോ, ക്രിസ്ത്യാനികൾക്കു ബൈബിൾ എങ്ങിനെയോ അതേ മാതിരിയാണു് ഹിന്ദുക്കൾക്കു ഗീതയും. അല്ലെങ്കിൽ, മഹാന്മാരായ എല്ലാ ആചാര്യന്മാരും ഗീതയ്ക്കുമാത്രം ഒരുപോലെ വ്യാഖ്യാനം എഴുതീട്ടുണ്ടാകുമോ? ഗീത വീടുതോറും പാരായണം ചെയ്യപ്പെടട്ടെ! അതിന്റെ അർത്ഥം മനസ്സിൽ നല്ലവണ്ണം പതിയട്ടെ. അതനുസരിച്ചു് എല്ലാവരും അവരവരുടെ ധർമ്മം കർമ്മയോഗമായി ചെയ്യട്ടെ. പരമശാന്തിയടയട്ടെ!

# III

# ഹിന്ദുമതതത്വങ്ങൾ

## 19. ആത്മസ്വരൂപം

ഹിന്ദുക്കൾ എല്ലാവരുംതന്നെ അവരുടെ മതതത്വങ്ങൾ എന്താണെന്നു് അറിയേണ്ടതാണു്. തത്വങ്ങൾ അറിയുമ്പോൾ പ്രാപ്തിസ്ഥാനവും മാൎഗ്ഗജ്ഞാനവും കൈവരുന്നു. ഒരു ദീൎഘമായിൽവേ യാത്രയിൽ ജനങ്ങൾ മ്യാപ്പു നോക്കി ലക്ഷ്യവും താൻ ഇരിക്കുന്ന ദിക്കും, ലക്ഷ്യത്തിലേയ്ക്കുള്ള മാൎഗ്ഗവും തീരുമാനിച്ചുകഴിഞ്ഞതിനുശേഷം യാത്ര തുടങ്ങുന്നു.

അതേ സംഗതിതന്നെയാണു് നാം മതത്തിൻെറ കാൎയ്യത്തിലും ചെയ്യേണ്ടതു്. അപ്പോഴാണു് ജീവിതയാത്ര സുഗമമാകുന്നതു്; മനശ്ശാന്തിയോടെ യാത്ര നടക്കുന്നതു്.

ഋഷിമാരാകുന്ന നമ്മുടെ മതതത്വങ്ങൾ കണ്ടുപിടിച്ചവർ. അവർ അവയെ അവരുടെ വേദാന്തഗ്രന്ഥങ്ങളിൽ പ്രതിപാദിച്ചിട്ടുണ്ടു്. ഉപനിഷത്തിൽ ദേവന്മാരും അസുരന്മാരും പ്രജാപതിയോടു ചോദിക്കുവാനാഗ്രഹിക്കുന്നതു് ആത്മാവിനെപ്പററിയാണു്. ഛാന്ദോഗ്യ ഉപനിഷത്തിൽ (അദ്ധ്യായം 8. 7 മുതൽ 14 വരെയുള്ള ഖണ്ഡങ്ങൾ) ഈ കഥ വളരെ ഭംഗിയായി കൊടുത്തിട്ടുണ്ടു്.

പ്രജാപതി ഒരിക്കൽ പ്രഖ്യാപിക്കയുണ്ടായി: “ആത്മാവു് പാപരഹിതനും, വിജരനും മൃത്യുരഹിതനും ശോ

കാതീതനുമാണു്. അതിനെ മനസ്സിലാക്കുവാൻ ശ്രമിക്കണം, സാക്ഷാത്കരിക്കണം. അങ്ങിനെ സാക്ഷാൽകരിച്ചവൻ അമൃതനും അഭയനും ആയിത്തീൎന്നു് സൎവ്വ ലോകങ്ങളേയും സൎവ്വ അഭിലാഷങ്ങളേയും അടയുന്നു". ഇതു മനസ്സിലാക്കിയ ദേവരാജാവായ ഇന്ദ്രനും അസുരരാജാവായ വിരോചനനും വളരെ കുതൂഹലമുണ്ടായി. അവർ ആത്മാവിനെ സാക്ഷാത്കരിക്കുവാൻവേണ്ടി, പ്രജാപതിയുടെ അടുക്കൽ ചെന്നു ബ്രഹ്മചാരികളായി മുപ്പത്തിരണ്ടു സംവത്സരം താമസിച്ചു.

പ്രജാപതി അവരോടു ശിഷ്യന്മാരായി താമസിച്ചതിന്റെ ഉദ്ദേശം എന്താണെന്നു ചോദിച്ചു. "ആത്മസാക്ഷാത്കാരം ചെയ്യുവൻ എല്ലാ ലോകങ്ങളേയും ഭോഗങ്ങളേയും അടയുമെന്നു് അവിടുന്നു പ്രഖ്യാപിച്ചതായി ഞങ്ങറം അറിഞ്ഞു. ആത്മസാക്ഷാത്കാരത്തിനുവേണ്ടിയാണു് ഇവിടെ ശിഷ്യന്മാരായി മുപ്പത്തിരണ്ടു കൊല്ലം ബ്രഹ്മചൎയ്യം അനുഷ്ഠിച്ചതു്."

"നിങ്ങളുടെ കണ്മിഴിയിൽ പ്രകാശിക്കുന്ന ശക്തിതന്നെയാണു് ആത്മാവു്. അതു് അമരനും അഭയനും ബ്രഹ്മവും തന്നെയാണു്." പൂൎത്തിയായി മനസ്സിലാക്കുവാൻ "അതു വെള്ളത്തിലും, കണ്ണാടിയിലും പ്രതിഫലിച്ചു കാണുന്ന വസ്തുവാണോ?" എന്നു് അവർ ചോദിച്ചു. "ഇതുകളിലും ആത്മാവു പ്രതിഫലിക്കുന്നുണ്ടു്" എന്നായിരുന്നു മറുപടി. "വെള്ളത്തിൽ നിങ്ങളെ നോക്കിക്കൊള്ളുക; കാൎയ്യം പൂൎണ്ണമായി മനസ്സിലായിട്ടില്ലെങ്കിൽ വന്നു വീണ്ടും ചോദിക്കാം" എന്നു പ്രജാപതി അരുറംചെയ്തു.

"ഞങ്ങറം ആത്മാവിനെ കണ്ടുകഴിഞ്ഞു. അതു നഖശിഖപൎയ്യന്തം ഞങ്ങളെപ്പോലെതന്നെ. അതിൻെറ ആഭരണവും വസ്ത്രവും ഞങ്ങളുടേതുപോലെതന്നെയാണു്."

"ഇവയിലെല്ലാം ആത്മാവുണ്ടു്. അതു് അമരനും അഭയനുമാണു്; ബ്രഹ്മവുമാണു്." അവർ സന്തുഷ്ടരായി മടങ്ങി.

"കഷ്ടം! വാസ്തവമറിയാതെ അവർ മടങ്ങിയിരിക്കുന്നു. അവൎക്കെങ്ങിനെ ശാന്തിയുണ്ടാവും?"

വിരോചനൻ മടങ്ങിപ്പോയി അസുരന്മാരെ അറിയിച്ചു: "ആത്മാ എന്നുവെച്ചാൽ ദേഹംതന്നെയാണു്. ദേഹത്തെ പോഷിപ്പിക്കുവിൻ, ആരാധിക്കുവിൻ, അതുകൊണ്ടു് ഇഹലോകവും പരലോകവും സാധിക്കാം." ഇങ്ങിനെ ദേഹാരാധനയാണു് അസുരന്മാരുടെ പരമതത്വം.

എന്നാൽ ഇന്ദ്രനു വഴിയിൽ ചില ആലോചനകറം തുടങ്ങി. 'ദേഹത്തിൻെറ ഉടുപ്പു നല്ലതാണെങ്കിൽ ആത്മാവിൻെറ ഉടുപ്പു നന്നു്. അതുപോലെ ദേഹം കുരുടോ, മൊണ്ടിയോ, വിരൂപമോ ആയാൽ ആത്മാവും അതേപോലെ കുരുടും മററുമാവുമല്ലോ. ദേഹം നശിച്ചാൽ ആത്മാവും നശിക്കുമല്ലോ. ഇതു ഞാൻ അറിഞ്ഞതു ശരിയല്ല. ദേഹമല്ല ആത്മാവു്.' അതുകൊണ്ടു് ഇന്ദ്രൻ പ്രജാപതിയുടെ അടുക്കലേയ്ക്കു വീണ്ടും മടങ്ങി. സംശയം പറഞ്ഞു വീണ്ടും ഉപദേശത്തിന്നാവശ്യപ്പെട്ടു. വീണ്ടും മുപ്പത്തിരണ്ടു സംവത്സരം ബ്രഹ്മചൎയ്യം അനുഷ്ഠിച്ചു. "സ്വ

പ്നസമയത്തു മഹിമയോടും ആനന്ദത്തോടുംകൂടി ആരാണോ പ്രവൎത്തിക്കുന്നതു്, അതാണു് ആത്മാവു്, അതാണു് അമരനും അഭയനും. അതാണു് ബ്രഹ്മം.” ഇന്ദ്രൻ തൃപ്തനായി മടങ്ങി. എന്നാൽ വഴിമദ്ധ്യേ അവന്നു തോന്നി, ഇതു കുരുടോ മൊണ്ടിയോ ആവുന്നില്ല. എന്നാൽ ഇതു ദുഃഖത്തിന്നു പാത്രമാണല്ലോ. ഇപ്പോഴത്തെ ധാരണയും ശരിയല്ല. വീണ്ടും പ്രജാപതിയുടെ അടുക്കലേയ്ക്കു മടങ്ങുകയായി. വീണ്ടും മുപ്പത്തിരണ്ടു കൊല്ലം പ്രജാപതിയുടെ ശിഷ്യനായി ബ്രഹ്മചൎയ്യമനുഷ്ഠിച്ചു.

“ഗാഢനിദ്രയിൽ സ്വപ്നത്തിന്റെ ബാധയൊന്നുമില്ലാത്ത ആ ശാന്തവസ്തുവാണു് ആത്മാവു്” എന്നു പ്രജാപതി ഉപദേശിച്ചു. അതു് അമരനും അഭയനുമാണു്. അതു ബ്രഹ്മവുമാണു്.

ഇന്ദ്രൻ സന്തുഷ്ടനായി മടങ്ങി. സംശയം വീണ്ടും അവനെ ബാധിച്ചു. “ഗാഢനിദ്രയിൽ കനുംതന്നെ അറിയുന്നില്ലല്ലോ? താൻ ഉണ്ടെന്ന ബോധം കൂടിയില്ലല്ലോ? ഇതും ശരിയല്ല” എന്നു തീരുമാനിച്ചു. ഇന്ദ്രൻ വീണ്ടും പ്രജാപതിസമീപം ചെന്നു. ഇപ്പോൾ അഞ്ചു സംവത്സരം താമസിച്ചു. അപ്പോൾ പ്രജാപതി ഇങ്ങിനെ ധരിപ്പിക്കയുണ്ടായി: “ശരീരം നിശ്ചയമായും മൎത്ത്യംതന്നെ. എന്നാൽ അമരനായ ആത്മാവു് അതിൽ സ്ഥിതിചെയ്യുന്നു. ശരീരബോധത്തോടുകൂടിയ ആത്മാവിന്നു സുഖദുഃഖങ്ങൾ അനുഭവിക്കാതെ കഴിയില്ല. ശരീരബോധം നശിക്കുമ്പോഴേ സുഖദുഃഖങ്ങൾക്കു് അറുതി വരൂ”

അതുകൊണ്ടു ശരീരബോധത്തേയും അതേപോലെ ഇന്ദ്രിയബോധത്തേയും മനസ്സിന്റെ ബോധത്തേയും വെ

ടിയണം. ആത്മാവു്, ദേഹം, ഇന്ദ്രിയം, മനസ്സ് ഇവയേയെല്ലാം കവിഞ്ഞതും അവയിൽനിന്നും വ്യതിരിക്തമായതുമാണു്. ഇതു് അനുഭവപ്പെട്ടുമ്പോഴാണു് ശരിയായ ജ്ഞാനമുദിക്കുന്നതു്. മനുഷ്യൻ മുക്തിയടയുന്നു. അമരനും അഭയനും ആവുന്നു. ബ്രഹ്മം തന്നെയുമാകുന്നു''. ഇങ്ങിനെ 101 കൊല്ലത്തെ ബ്രഹ്മചര്യംകൊണ്ടു ചിത്തശുദ്ധിയുണ്ടായ ഇന്ദ്രനു് ആത്മജ്ഞാനമുണ്ടാകുകയും, ഇന്ദ്രൻ ശാശ്വതാവസ്ഥയെ പ്രാപിച്ചു പരമാനന്ദഭരിതനായി മടങ്ങിപ്പോകുകയും ചെയ്തു.

ഈ രസകരമായ കഥ നാം കാണ്മിക്കണം അതിൽ പലേ തത്വങ്ങളും ഉള്ളതു നാം മനസ്സിലാക്കണം.

1. ദേഹത്തെ ആത്മാവാണെന്നു കരുതി അതിലേയ്ക്കു ശ്രദ്ധ ചെലുത്തുന്നവനാണു് അസുരൻ.

2. ദേഹത്തിനും മനസ്സിനും അതീതമായി ഇവകളുടെ അവസ്ഥയെല്ലാം സാക്ഷിഭൂതമായി നില്ക്കുന്ന ഒന്നാണു് ആത്മാവു്. ദേവന്മാർ അതായതു മനസ്സിനു ദീപ്തി, ശോഭയുള്ളവർ മാത്രം ഈ സർവ്വസാക്ഷിയായ ആത്മതത്വത്തെ അറിയുന്നു.

3. ഈ ആത്മജ്ഞാനത്തിനു് ഉതകുന്നതു ബ്രഹ്മചര്യം, കാമക്രോധാദികളെ അടക്കി മനസ്സിനെ നിഗ്രഹിക്കുന്നതാണു്. അത്യാവശ്യമായ സാധന, വെറും വൈദികചടങ്ങുകളോ ക്രിയകളോ അല്ല. അവ ഉപകാരപ്രദങ്ങളാണു്. എന്നാൽ ആത്മലബ്ധിക്കു് അവ ഉതകുന്നില്ല.

ഒരു കാൎയ്യംകൂടി നമുക്കു ഗ്രഹിപ്പാനുണ്ടു്. നമ്മുടെ ഋഷികഠം ആത്മാന്വേഷണമാണു് ചെയ്തതു്. ഈശ്വരാന്വേഷണമല്ല. എന്നാൽ അവർ കണ്ടുപിടിച്ചതു് ഈ ആത്മാവുതന്നെ ശാശ്വതനും, സൎവ്വവ്യാപിയും അമരനും ആയ ഈശ്വരൻ അല്ലെങ്കിൽ ഉപനിഷദ്ഭാഷയിൽ ബ്രഹ്മംതന്നെയാണു് എന്നാകുന്നു.

ഇപ്പോഠം ഹിന്ദുമതതത്വങ്ങഠം ചുരുക്കി നോക്കുന്നു:—

1. ആത്മാവു് ശാശ്വതനും സൎവ്വവ്യാപിയുമാകുന്നു. ആത്മാവു് ബ്രഹ്മം തന്നെ. അതു സൎവ്വസാക്ഷിയാണു്.

2. ദേഹം മനസ്സു് മുതലായതു നശ്വരമാണു്. അതിനോടുകൂടി ചേൎന്നു "നാം അവയാണു്" എന്നു വിചാരിച്ചാൽ കേവലം അസുരന്മാരാണു്; രാവണനോ കംസനോ മാത്രമാണു്.

3. ദേഹത്തിനേയും മനസ്സിനേയും അതിക്രമിച്ചാലേ ആത്മാവിനെ കാണുവാൻ കഴിയുകയുള്ളു. അതിനു് ഇന്ദ്രിയനിഗ്രഹം, മനോനിഗ്രഹം മുതലായവ അത്യാവശ്യമാണു്. ജാഗ്രത്സ്വപ്നസുഷുപ്തി എന്നിവയിൽ ആത്മജ്ഞാനമില്ല. തുരീയത്തിൽ കടന്നാൽ ആത്മലാഭം.

നാമെല്ലാവരും ഇപ്പോഠം ദേഹബുദ്ധിയോടുകൂടിയവരാണു്. ഈ ദുൎഗ്ഗതി വെടിഞ്ഞു് ഇന്ദ്രിയനിഗ്രഹം മനോനിഗ്രഹം മുതലായ റെയിൽയാത്ര ചെയ്തു് ആത്മലാഭമാകുന്ന ലക്ഷ്യത്തെ പ്രാപിക്കണം.

തത്വങ്ങളെ ഒന്നുംകൂടി ചുരുക്കി പറയാം:—

1. യഥാൎത്ഥത്തിൽ നമ്മുടെ സ്വരൂപം ആത്മാവാണു്.

2. എന്നാൽ ദേഹം, മനസ്സ്, ബുദ്ധി, അഹംകാരം എന്നിവയോടു പററിപ്പിടിച്ച് അവയാണ് "നാം" എന്നു നാം കരുതുന്നു. ഈ തെററിദ്ധാരണയാണ് "മായ" "അവിദ്യ" എന്നെല്ലാം പറയുന്നതു്. അവിദ്യകൊണ്ടു സമ്പൂർണ്ണരായ നമ്മൾ ഒന്നുമില്ലാത്തവർ എന്നു കരുതി പലതിനേയും കാമിക്കുന്നു. ഈ കാമം, ക്രോധം, മോഹം തന്നെയാണ് "മായ". ഈ തത്വങ്ങളെയാണ് ഗീതയിൽ രണ്ടാമദ്ധ്യായത്തിൽ 11 മുതൽ 30 വരെയുള്ള ശ്ലോകങ്ങളിൽ പ്രതിപാദിച്ചിട്ടുള്ളതു്.

## 20. മായ

മനുഷ്യനിലും ലോകത്തിലും ഒരുപോലെ കണ്ടുവരുന്ന—വളരെ ആശ്ചര്യകരമായി നാം പ്രത്യക്ഷമായി കണ്ടുവരുന്ന—ഒരു വസ്തുതയ്ക്കു പേരാണ് മായ. അതിനെ വിശകലനം ചെയ്യുവാനോ വിവരിക്കുവാനോ സാദ്ധ്യമല്ല. എന്നാൽ അതു സദാ നമ്മുടെ അനുഭവത്തിൽ ഉള്ളതുമാണ്.

നാം നമ്മെ ഒന്നു് ആരായുക. നാം ഒററയാണ്. എന്നാൽ നാം അനേകം ഇന്ദ്രിയങ്ങളുടെ സമാഹാരമാണ്. തലച്ചോറു്, ഹൃദയം, കരൾ, ആമാശയം, ഇത്യാദി വ്യക്തമായി ഭിന്നഭിന്ന വസ്തുക്കളുടെ സമാഹാരമാണ് മനുഷ്യൻ.

ഇതിനെ വേറൊരു തരത്തിൽ നാം വീക്ഷിക്കാം. നാം മേൽ വിവരിച്ച നിലയിലുള്ള അനേകം ഇന്ദ്രിയങ്ങളെ ഇണക്കി യോജിപ്പിച്ച ദേഹമാണ്. എന്നാൽ ദേഹം മാത്രമാണോ മനുഷ്യൻ? മനസ്സും മനുഷ്യനിൽ ഉൾ

കൊള്ളുന്നു. പിന്നെ അതിലുള്ള സൂക്ഷ്മമായ ബുദ്ധി. പിന്നേയും ഉള്ളിൽ പോയാൽ അഹംകാരം. ഒടുവിൽ അതിസൂക്ഷ്മമായ ആത്മാവു്. ആത്മാവും ഉണ്ടോ? മനസ്സിനു സുഖമാണു്, ദുഃഖമാണു് എന്നു മനസ്സാണോ അറിയുന്നതു്? മനസ്സിന്റെ പിന്നിൽ നില്ക്കുന്ന ഒരു ജ്ഞാനശക്തിയാണു് മനസ്സിന്റെ സ്ഥിതിഗതിയ്ക്കു സാക്ഷിയായി നില്ക്കുന്നതു്. ഇതാണു് ആത്മാവു്. ഇങ്ങനെ അനേകത്തിന്റെ സമാഹാരമാണു് മനുഷ്യൻ. എന്നാൽ ദേഹത്തിനേക്കാൾ സൂക്ഷ്മം മനസ്സ്, മനസ്സിനേക്കാൾ സൂക്ഷ്മം ബുദ്ധി, ബുദ്ധിയേക്കാൾ സൂക്ഷ്മം അഹംകാരം. എല്ലാററിലുംവെച്ച് സുസൂക്ഷ്മം ആത്മാവു്. എന്നാൽ ഇവയെല്ലാം ചേർന്നതായ ഒന്നാണു് മനുഷ്യൻ. മനുഷ്യൻ വാസ്തവത്തിൽ ഏകമല്ല. എന്നാൽ മനുഷ്യൻ ഏകനാണു്. ഇങ്ങിനെ വിരുദ്ധതകൾ സഹവത്തിക്കുന്നതാണു് മായ. മനുഷ്യൻ ഒന്നാണു്. മനുഷ്യൻ അനേകത്തിന്റെ സമാഹാരമാണു്. ഇവ പരസ്പരവിരുദ്ധമല്ലേ? ഒന്നു് ഒന്നാകാം. അതുതന്നെ അനേകമാണു് എന്നതു് അയുക്തമല്ലേ? ഇങ്ങനെ യുക്തിശൂന്യമായി തോന്നുന്നതും എന്നാൽ പ്രത്യക്ഷമായി സ്ഥിതിചെയ്യുന്നതുമായ വിരുദ്ധതകളുടെ സഹവത്തിത്വംതന്നെയാണു് മായ. അതുകൊണ്ടാണു് മനോതീതം, യുക്തിയിൽ ഉൾപ്പെടാത്തതു് എന്നെല്ലാം മായയെപ്പററി പറയുന്നതു്. ലോകത്തിനെ നോക്കുക. ഇവിടെ പാശ്ചാത്യസയൻസ് ആണു് നമുക്കു പ്രമാണം. ഈ സയൻസ് എന്താണു് പഠിപ്പിക്കുന്നതു്? വസ്തുക്കളെ ആരാഞ്ഞാൽ അവയെ സുമാർ 100 എലിമെൻറുകൾ (തത്വങ്ങൾ) ആയി വിഭജിക്കാം. ഓ

രോ ദ്രവ്യത്തേയും ആരാഞ്ഞാൽ അവ ആ വസ്തുവിൻെറ സൂക്ഷ്മരൂപമായ മോളിക്യൂളുകഠം (ഏററവും ചെറിയ ഭാഗം) ആയി കാണപ്പെടുന്നു. അതിനെപ്പിന്നേയുമാരാഞ്ഞാൽ അതു് അനേകം ആററം, ആണുക്കഠം ആയി വിഭജിക്കപ്പെടുന്നു. ഇതു മോളിക്യൂളുകളിൽനിന്നു് എത്രയോ സൂക്ഷ്മമായ ഒന്നാണു്. അനേകം ആററങ്ങഠം ഇണങ്ങിച്ചേൎന്നതാണു് ഒരു മോളിക്യൂഠം. വളരെ നാഠം വരെ അതു് അവിഭാജ്യം എന്നാണു് വിചാരിക്കപ്പെട്ടിരുന്നതു്. എന്നാൽ ഇപ്പോഠം ഈ ആററങ്ങളേയും വിദ്യുച്ഛക്തിബീജങ്ങളായി വിഭജിക്കാം എന്നാണു് അറിവായിരിക്കുന്നതു്. ഈ ബീജങ്ങളുടെ സമാഹാരമാണു് ഈ ആററം. ഒരു വസ്തുവും വാസ്തവത്തിൽ ഒററയല്ല. എന്നാലും ഒററയാണു്. എന്തു വിരുദ്ധത! എന്തൊരാശ്ചൎയ്യം!

എന്നാൽ ഇനിയും ഇതിലുമൊരു മഹാശ്ചൎയ്യം ആവിൎഭവിച്ചിരിക്കുന്നു. വസ്തു ജഡമാണു്, ചൈതന്യരഹിതമാണു്, എന്നാണു് അനേകം കൊല്ലങ്ങഠംവരെയുള്ള ധാരണ. എന്നാൽ ഇപ്പോഠം സയൻസു് വെളിവാക്കിയിരിക്കുന്നതു് ആററത്തിൽ അനന്തമായ ശക്തി ഒളിച്ചു കിടക്കുന്നു എന്നാണു്. ആററത്തിലുള്ള ശക്തിക്കു് ഇണയായ ശക്തി ലോകത്തിലില്ല. ആ ശക്തി പ്രകടമാകുമ്പോഠം അനേകലക്ഷം പീരങ്കികഠം കൂടിയാൽ അതിന്നു് തുല്യമാവുന്നതല്ല. ആററംബോമ്പു അനന്തമായ അണുശക്തിയുടെ പ്രകടനമാണു്. അതിസൂക്ഷ്മമായ വസ്തു അനന്തമായ ശക്തിയെ ഗൎഭത്തിൽ ധരിക്കുന്നു. ആററം ജഡമായി തോന്നുന്നു. എന്നാലതിലുള്ള ശക്തി അനന്തം.

ഇവിടേയും വിരുദ്ധതകഠം സഹവത്തിക്കുന്നതു നാം കാണുന്നില്ലേ? ഈ ലൌകികമായ ശാസ്ത്രം ആത്മശാസ്ത്ര ത്തിനു് ഉപോദ്ബലമായിത്തീൎന്നിരിക്കുന്നു.

മനുഷ്യന്റെ അന്വേഷണഫലമായി നാം ആത്മാവിൽ എത്തി. നമ്മുടെ ഋഷിമാർ പ്രഖ്യാപിച്ചിട്ടുള്ളതു് ഈ ആത്മാവു് വളരെ സൂക്ഷ്മമായാലും അതിശക്തമാണു് എന്നാണു്. അതിനു നാശമില്ല. അതു് അഹങ്കാരംകൊണ്ടു പരിമിതമായി തോന്നിയാലും വാസ്തവത്തിൽ സൎവ്വവ്യാപിയാണു്. എത്ര വിരുദ്ധം! എന്നാൽ വിരുദ്ധതകഠം സഹവത്തിക്കുന്നു എന്നു് ഉറപ്പാകുന്നതാണു് മായ. സഹവത്തിക്കുന്ന ജഡത്തിലും സൂക്ഷ്മത്തിലുംവെച്ചു സൂക്ഷ്മമാണു് ശക്തിമത്തും ശാശ്വതവുമായ ആത്മാവു്. ഇതു സയൻസിന്റെ ദൃഷ്ടാന്തംകൊണ്ടു സ്പഷ്ടമാകുന്നു. ബാഹ്യമായ ദേഹത്തെ വിട്ടു് അന്തൎയ്യാമിയെ പിടിക്കുക എന്നതാണു് ഋഷിയുടെ ഉപദേശം. ഇതിന്നായി പ്രവത്തിക്കുന്നതാണു് മതാനുഷ്ഠാനം. സ്ഥൂലവും സൂക്ഷ്മവും സഹവത്തിക്കുന്നു എങ്കിലും സ്ഥൂലത്തേക്കാഠം ബലവത്തായതും, ശാശ്വതമായതും ആയ ആത്മാശ്രയം ആവശ്യമാണു് എന്നു പറയുന്നു ഹിന്ദുമതതത്വം. ഗീതോപദേശം, ദേഹത്തെ വെടിയുക, ആത്മാവിനെ ആശ്രയിക്കുക, രണ്ടുംകൂടി സഹവത്തിക്കുന്നു എങ്കിലും ബുദ്ധിമാന്മാർ കൂടുതൽ ശക്തിയുള്ളതിനെ ആശ്രയിക്കും.

## 21. മായാതരണം

ദേഹഭാവത്തെ വെടിയുവാനും ആത്മഭാവത്തെ അടയുവാനും ആണു് മതാനുഷ്ഠാനങ്ങഠം. ഇതിനു ഗീത

പറഞ്ഞ ചുരുക്കമായ മാർഗ്ഗം "മാമേവ യേ പ്രപദ്യന്തേ മായാമേതാം തരന്തി തേ" (ഗീത 7-14). അതായതു് ആത്മാവിനേയോ ഈശ്വരനേയോ ആർ അനന്യചിന്തയോടെ സ്മരിക്കുന്നുവോ അവക്കു മായയെ കടക്കാം.

എന്നാൽ ഇതത്ര എളുപ്പമല്ല. അവക്കു ഗീത പറയുന്നതു് "തസ്മാത്സർവ്വേഷു കാലേഷു മാമനുസ്മര യുദ്ധ്യ ച" (ഗീത 8-7). അതുകൊണ്ടു സർവ്വകാലത്തിലും എന്നെ സ്മരിച്ചുംകൊണ്ടു സ്വാഭാവികമായ കർമ്മം ചെയ്യുക. മനുഷ്യന്നു കർമ്മം ചെയ്യാതെ ഇരിക്കുവാൻ സാദ്ധ്യമല്ല. ശരീരസ്ഥിതിക്കെങ്കിലും പ്രവൃത്തി എല്ലാവരും എടുക്കാതെ കഴിയുകയില്ല. അതാണു് ലൌകികർ ചെയ്യുന്നതു്.

എന്നാൽ ഗീത അതു ചെയ്യുന്നതിൽ ഒരു പുതിയ ഉപായം പറയുന്നു. ഫലത്യാഗബുദ്ധിയോടെ പ്രാപ്തങ്ങളായ സ്വധർമ്മകർമ്മങ്ങളെ അനുഷ്ഠിക്കുക. ആ കർമ്മയോഗത്തിന്നു കർമ്മാനുഷ്ഠാനം, സ്വധർമ്മാചരണം അത്യാവശ്യമാണു്. അതിനെ നാം ദീർഘമായി ചിന്തിക്കാം.

(a) നാം കാമപ്രേരിതരായി ഇഷ്ടലാഭത്തിന്നും അനിഷ്ടനിവാരണത്തിന്നും പലേ കർമ്മങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നു.

(b) എന്നാൽ അത്യാവശ്യമായ ഇന്ദ്രിയനിഗ്രഹം മാത്രം ചെയ്യുന്നില്ല. നാം അസുരന്മാരായിത്തന്നെ തുടരുന്നു. കഥയിലെ ദേവനാകുവാനായി ശ്രമിക്കുന്നില്ല.

ഗീതയിലെ പതിനാറാമദ്ധ്യായം ഒന്നു വായിക്കുക.

## 22. സ്വധർമ്മാചരണം

ഇനി മൂന്നാമത്തെ തത്വത്തിനെ കർമ്മയോഗമെന്നു പ്രതിപാദിക്കുന്നു.

പൂർവ്വജന്മവാസനകളിൽനിന്നു സ്വധർമ്മവും നമ്മുടെ കൂടെത്തന്നെ ജനിക്കുന്നു. അതു സ്വഭാവസിദ്ധമാണ്. അമ്മയെപ്പോലെയാണ്. ഭാര്യയെപ്പോലെ ഒന്നിനെ ഉപേക്ഷിച്ച് വേറൊന്നിനെ എടുക്കാവുന്നതല്ല. മനുഷ്യന് അമ്മയെ മാററാൻ വയ്യ. സ്വധർമ്മത്തേയും മാററാൻ വയ്യ. ഗീത—പതിനെട്ട് (42, 43, 44, 47, 48) 3_(35). എല്ലാവരും ഒരേ പ്രവൃത്തിയിൽ ഏർപ്പെടേണ്ടാവശ്യമില്ല.

സ്വധർമ്മം എല്ലാവർക്കും ഒരുപോലെയല്ല, മനസ്സിന്റെ വളർച്ചയനുസരിച്ച് ഓരോരുത്തർക്കും ഓരോ വിധമായിരിക്കും. എന്നാലും അവയെ ഒരു വിശാലവീക്ഷണത്തിൽ നാലായി ശാസ്ത്രം വിഭജിച്ചിട്ടുള്ളതു പ്രതിപാദിച്ചു കഴിഞ്ഞിരിക്കുന്നു. ഗീത—പതിനെട്ട് (42, 43, 44).

### ബദ്ധനായിട്ടാണ് കർമ്മം ചെയ്യുന്നതു്

അവനവന്റെ ധർമ്മത്തെ ഉപേക്ഷിക്കുവാൻ സാധിക്കുകയില്ല. അതു പ്രയാസമാണ്. 18_(59, 60). വാസ്തവത്തിൽ അവർ അവശരായിട്ടാണ്, പ്രകൃതിപ്രേരിതരായിട്ടാണ് കർമ്മം ചെയ്യുന്നതു് 3 (5), 3 (27).

### എന്നാൽ മോക്ഷഹേതുവാക്കാം

സ്വധർമ്മാചരണം ലോകസ്ഥിതിക്ക് അത്യാവശ്യമാണ്. എന്നാൽ സ്വധർമ്മാചരണത്തിൽ പ്രത്യേക ഒരു

രീതികൊണ്ടു നമുക്ക് ആത്മീയമായി വളരാം. നാം ഫലാപേക്ഷ കൂടാതേയോ, ഈശ്വരാർപ്പണബുദ്ധിയോടേയോ സ്വധർമ്മം ചെയ്യുവാൻ പ്രയത്നിക്കുന്നുവെങ്കിൽ അതിന്റെ ബന്ധസ്വഭാവം വീണുപോകും. 3 (33_34) അതു കർമ്മയോഗമായി ചെയ്യണം.

കർമ്മയോഗത്തിനെ ഗീതയിൽ ഭഗവാൻ ആരംഭത്തിൽതന്നെ ഉദ്ഘോഷിക്കുന്ന രണ്ടു തത്വങ്ങളുടെ തീവ്രസ്മരണ അത്യാവശ്യമാണ്. നാം ദേഹമാണെന്ന ധാരണ നീങ്ങണം. ദേഹം എന്നതു ചിലപ്പോൾ അല്പം അയഞ്ഞു സ്വല്പം വിസ്താരമടഞ്ഞു കുടുംബത്തേയോ, ജാതിയേയോ, തന്റെ രാജ്യത്തേയോ ഉൾക്കൊണ്ടു എന്നുവരാം. എന്നാലും ഇവയെല്ലാം നശ്വരമാണ്. ഈ ബോധം ഉറയ്ക്കുകയും അതോടൊപ്പംതന്നെ ഞാൻ അനശ്വരമായ അഖണ്ഡചൈതന്യസ്വരൂപമായ എല്ലാരിലും ശുദ്ധമായി നിലകൊള്ളുന്ന ആത്മാവാണ് എന്ന ബോധവും നിരന്തരമായി ഊർജ്ജിതപ്പെടണം. ഈ വെളിച്ചത്തിൽ കർമ്മയോഗം എന്നുവേണ്ട, എല്ലാ യോഗങ്ങളും എളുപ്പമായിത്തീരുന്നു. ഈ തത്വങ്ങളെ വളർത്തുവാനുള്ള പയററുനിലമാണ് സ്വധർമ്മം. സ്വധർമ്മത്തെ കർമ്മയോഗമായി ചെയ്യുമ്പോൾ നമ്മുടെ അവശത നശിക്കും. നാം സ്വതന്ത്രരാകും.

സ്വധർമ്മം വൈദികകർമ്മങ്ങളാവണമെന്നില്ല. ലൌകികകർമ്മങ്ങളും ആവാം. ഗീതയിൽ 18_(41_48) ക്ഷത്രിയവൈശ്യശൂദ്രന്മാർക്ക പറഞ്ഞിട്ടുള്ള ധർമ്മം ലൌകികധർമ്മങ്ങളാണ്. അങ്ങനെ അദ്ധ്യാത്മവളർച്ച്യ്ക്കു ചെയ്യ

ന്ന കർമ്മയോഗത്തിന്നു വൈദികധർമ്മം ലൌകികധർമ്മം എന്ന വ്യത്യാസമില്ല. വൈദികകർമ്മങ്ങൾ മിക്കവയും അദൃഷ്ടഫലങ്ങളോടുകൂടിയവയാണു്. ഫലമടഞ്ഞാൽ സുഖം അടഞ്ഞില്ലെങ്കിൽ ദുഃഖം. ഇങ്ങിനെ ഫലംകൊണ്ടുള്ള സുഖദുഃഖങ്ങളുടെ ഉൽപത്തി വൈദികകർമ്മങ്ങളിൽനിന്നു് ഈ ജന്മത്തിൽ ഉണ്ടാവുന്നില്ല. എന്നാൽ ലൌകികകർമ്മങ്ങളുടെ ഫലം ദൃഷ്ടങ്ങളായതുകൊണ്ടു സുഖദുഃഖങ്ങൾക്കു് ഇടയാവുന്നുണ്ടു്. സന്തോഷത്തിലും സങ്കടത്തിലും സമത്വബുദ്ധിയെ ഉളവാക്കുന്ന അഭ്യാസത്തിന്നാണു് കർമ്മയോഗമെന്നു പേർ. ഫലപ്രാപ്തിയിൽ പരമസന്തുഷ്ടിയും ഫലവിരഹത്തിൽ പരമദുഃഖവും കൂടാതെ മനസ്സിനെ ഒരേ നിലയിൽതന്നെ നിൎത്തുവാനുള്ള കൌശലം കർമ്മയോഗംകൊണ്ടു് ഉണ്ടാക്കണം. ഈ മനസ്സമത സമ്പാദിക്കാൻ, അല്ലെങ്കിൽ മനസ്സിനെ ശക്തിപ്പെടുത്തുവാൻ അദൃഷ്ടഫലദായികളായ വൈദികകർമ്മങ്ങളേക്കാൾ, ദൃഷ്ടസുഖദുഃഖങ്ങളോടുകൂടിയ ലൌകികങ്ങളായ സ്വധർമ്മങ്ങളാണു് ഉപയുക്തമെന്നാണു് ഗീതയുടെ മതം. ഫലം വന്നാലും ഫലം വന്നില്ലെങ്കിലും കർമ്മയോഗിയുടെ മനഃശാന്തിക്കു ഭ്രംശമില്ല. അങ്ങിനെ കർമ്മഫലത്യാഗം വാസ്തവത്തിൽ അനന്തഫലത്തോടുകൂടിയതാണു്.

## 23. കർമ്മവും സംസ്കാരവും

എല്ലാ ക്രിയകൾക്കും ഓരോ പ്രതിക്രിയ സംഭവിക്കുന്നതു ലോകപ്രകൃതിതത്വമാണു്. അതുതന്നെ മനുഷ്യനിലും സംഭവിക്കുന്നു. നല്ല കർമ്മം മനസ്സിൽ ഒരു നല്ല പ്രതിക്രിയയുണ്ടാക്കുന്നു. ദുഷ്കർമ്മം മനസ്സിൽ ഒരു ചീത്ത

പ്രതിക്രിയയെ ഉണ്ടാക്കുന്നു. ഇങ്ങനെ കർമ്മങ്ങൾക്കു ബാഹ്യത്തിൽ ഫലമുണ്ടാവുന്നതുപോലെ മനസ്സിലും ഒരു ഫലമുണ്ടാകുന്നു, ഒരു മാററമുണ്ടാകുന്നു. മനസ്സിൻെറ സ്വരൂപം തന്നെ ഈ ഫലങ്ങളുടെ സമൂഹം എന്നു പറയാം. ഇങ്ങനെ കർമ്മങ്ങൾകൊണ്ടു മനസ്സിൽ പലേ സംസ്കാരങ്ങൾ ജനിക്കുന്നു. ഇതുതന്നെയാണു് മനസ്സിൻെറ സ്വരൂപം.

## 24. പുനർജ്ജന്മം—സംസാരഗതി

മനസ്സംസ്കാരം കർമ്മങ്ങളുടെ പ്രതിക്രിയാശക്തികളുടെ ഫലങ്ങളായതുകൊണ്ടു നശിക്കുന്നില്ല. അവ പ്രവർത്തിച്ചേ നശിക്കൂ ഈ പ്രവൃത്തികൾക്കു സൗകര്യം ചെയ്വാൻ ജീവൻ വീണ്ടും ജന്മമെടുക്കുന്നു. വാസനാഫലങ്ങളെ അനുഭവിപ്പിപ്പാൻ ഉതകുന്ന ഒരു ജന്മമായിരിക്കും ഒരു പുതിയ ജന്മം. ഈ ജന്മത്തിലും ഫലം അനുഭവിക്കുന്നതിനു പുറമെ മററു പുതിയ കർമ്മങ്ങൾ ചെയ്യുകയും ചെയ്യുന്നു. പുതിയ സംസ്കാരമുണ്ടാക്കുന്നു. ഇനിയും ഒരു ജന്മത്തിനു വഴിയാകുന്നു. അങ്ങിനെ ജീവനു് അനന്തമായ ജന്മമെടുക്കേണ്ടിവരുന്നു. ഇതിന്നു സംസാരഗതി എന്നു പേർ. സംസാരഗതി ആത്മദർശനംകൊണ്ടു മാത്രം അവസാനിക്കുന്നു. അതാണു് മോക്ഷം, ഈശ്വരലാഭം.

## 25. പ്രവൃത്തികർമ്മവും നിവൃത്തികർമ്മവും

കാമ,ക്രോധ,ലോഭങ്ങൾകൊണ്ടു പ്രേരിതനായി ചെയ്യുന്നതും ബന്ധമുണ്ടാക്കുന്നതും അങ്ങിനെ പുനർജ്ജന്മത്തിനു കാരണമാകുന്നതുമായ കർമ്മങ്ങൾക്കു "പ്രവൃത്തിക

ൎമ്മം” എന്നു പേർ. ഈവിധ കൎമ്മമാണു് വിരോചനൻ ചെയ്തതു്. (ഒന്നാം ഖണ്ഡിക നോക്കുക).

കാമ,ക്രോധ,ലോഭങ്ങളെ അടക്കുവാനും ഒടുവിൽ നശിപ്പിക്കുവാനുമുള്ള കൎമ്മങ്ങൾ ഉണ്ടു്. അതു സംസാര യാത്രയുടെ ദീൎഘത്തെ കുറയ്ക്കും. അവയ്ക്കു് “നിവൃത്തിക ൎമ്മം” എന്നു പേർ. ഇന്ദ്രൻ ദീൎഘമായി അനുഷ്ഠിച്ച ബ്ര ഹ്മചര്യം മുതലായവ “നിവൃത്തിധൎമ്മങ്ങൾ” എന്നു വി ളിക്കപ്പെടുന്നു. ശമം, ദമം, അഹിംസ, സത്യം, ശൗചം, ഇന്ദ്രിയനിഗ്രഹം മുതലായതും“നിവൃത്തിധൎമ്മങ്ങളാണു്.” അവ സംസാരമോചനത്തിന്നു ഹേതുവാകുന്നു. ഇവകളെ യാണു് ഗീതയിൽ പലേ ഭാഗത്തിലും—സ്ഥിതപ്രജ്ഞല ക്ഷണത്തിലും, ഗുണാതീതലക്ഷണത്തിലും 12-ാം അ ദ്ധ്യായത്തിൽ ഭക്തന്റെ ലക്ഷണത്തിലും 13-ാം (7-11) അദ്ധ്യായത്തിൽ ജ്ഞാനം എന്ന പേരിലും സത്വഗുണല ക്ഷണത്തിലും എന്നിവയിലെല്ലാം തന്നിരിക്കുന്നതു്.

സംസാരമോചനത്തിന്നു ചെയ്യേണ്ട കൎമ്മങ്ങൾ എ ന്താണെന്നു് ഇപ്പോൾ അറിവായി.

## IV

## അനുഷ്ഠാനങ്ങൾ

### 26. സംസാരനാശത്തിന്നു് അല്ലെങ്കിൽ മനഃശുദ്ധിക്കു് ഒരുപായം—കൎമ്മയോഗം

ഫലത്തെ ഇച്ഛിച്ചാണു് മനുഷ്യൻ കൎമ്മങ്ങൾ, ലൗ കികമായാലും വൈദികമായാലും, ചെയ്യുന്നതു്. അവ

ഫലത്തെ തരും, പുനർജ്ജന്മത്തിനു ഹേതുവാകും എന്നു മനസ്സിലാക്കി വളരെ ഉറച്ചതും ശാന്തവുമായ മനസ്സോടു കൂടിയവരായി കർമ്മത്തെത്തന്നെ വിടേണ്ടതാണു്. എന്നാൽ അതു വലിയ ധീരന്മാർക്കു മാത്രമേ സാധിക്കുകയുള്ളൂ. ഈ തത്വം അറിഞ്ഞു പലക്കും, കർമ്മഫലം വന്നാലും വന്നില്ലെങ്കിലും വേണ്ടില്ല എന്ന സമത്വബുദ്ധിയുണ്ടാക്കാൻ ശ്രമിക്കാം. ഈ സമത്വബുദ്ധിയാണു് കർമ്മയോഗത്തിന്റെ മർമ്മം. അതിനെപ്പററി ഗീതയിൽ ധാരാളം പ്രതിപാദിച്ചിരിക്കുന്നു. കർമ്മയോഗത്തിന്റെ മൂലഗ്രന്ഥം ഗീതയാണു്.

ഫലം വന്നാൽ വരട്ടെ, ഇല്ലെങ്കിൽ പോകട്ടെ എന്ന ഭാവന മനസ്സിൽ വരുമ്പോഠം കാമത്തിന്റെ ബലം കുറയുന്നു. കാമം തണുക്കുന്നു. മനഃശ്ശുദ്ധിയെ അടയുന്നു. ഇങ്ങനെയാണു് കർമ്മയോഗം ചിത്തശ്ശുദ്ധിയെയുണ്ടാക്കുന്നതു്. കർമ്മത്തിന്റെ ബന്ധഹേതുവെ നശിപ്പിച്ചു കളയുന്നു. പുനർജ്ജന്മത്തിനെ ഇല്ലാതാക്കുന്നു. കർമ്മയോഗം ജ്ഞാനയോഗമായും പരാഭക്തിയായും പരിണമിക്കണം.

### 27. ഇനിയും ഒരുപായം—ജ്ഞാനയോഗം

നാം പ്രവൃത്തികർമ്മം ചെയ്യുന്നതു നമ്മുടെ സച്ചിദാനന്ദമയമായ ആത്മസ്വരൂപത്തെ അറിയാത്തതുകൊണ്ടാണു്. അതായതു മേൽ വിവരിച്ച ഒന്നാം തത്വത്തെ നാം തീരെ മറന്നാണു് പ്രവർത്തിക്കുന്നതു്. ഇതു് ആചാര്യമുഖത്തിൽനിന്നോ, ഗീത മുതലായ ശാസ്ത്രഗ്രന്ഥങ്ങളിൽനിന്നോ മനസ്സിലാക്കി ആത്മലാഭത്തിനായും പ്രവർത്തിക്കാം.

കാമങ്ങൾ ക്ഷുദ്രങ്ങളാണു്; ആത്മജ്ഞാനം, സച്ചിദാനന്ദമയവും അനന്തവുമാണു്. ഈ വിവരം മനസ്സിലാക്കി ആത്മജ്ഞാനത്തിനായി പ്രവർത്തിക്കുന്നതിനു ജ്ഞാനയോഗമെന്നു പേർ പറയുന്നു.

100ക. ശമ്പളമുള്ള ഒരാൾ 200ക. യുടെ ഒഴിവു വന്നിട്ടുണ്ടു് എന്നു കേട്ടു 200 രൂപയുടെ ഉദ്യോഗം കിട്ടുമെന്നു തീർച്ചയായാൽ ആദ്യത്തെ ഉദ്യോഗത്തെ ഉടനെ വിടുന്നു. അതുപോലെ ജ്ഞാനമാർഗ്ഗത്തിൽ ഉറപ്പു വന്നവൻ അതിന്നായി ഈ പ്രവൃത്തികർമ്മങ്ങളെ യാതൊരു വേദനയും കൂടാതെ വിടും. എന്നാൽ ജ്ഞാനത്തിന്റെ ഈ മഹിമ മനസ്സിലാക്കുന്നതു വളരെ പ്രയാസമാണു്.

ഗീത മുതലായ ആത്മാനന്ദത്തെ പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങളെ മനസ്സിലാക്കുന്നതു പത്രങ്ങളിലെ പരസ്യങ്ങളിൽനിന്നു 200 ഉറുപ്പികയുടെ ഉദ്യോഗം മനസ്സിലാക്കുന്നതുപോലെയല്ല.

പ്രബലമായ കാമങ്ങൾ ഉള്ളിൽ വേലചെയ്തുകൊണ്ടിരിക്കുമ്പോൾ ശാസ്ത്രത്തിൽ മനസ്സു പ്രവേശിക്കുകയില്ല. കാമം മനസ്സിന്റെ വെളിച്ചത്തിനു് ഒരു മൂടുപടം പോലെയാണു്. കാമം മനസ്സിനെ അന്ധനാക്കുന്നു. അതുകൊണ്ടു് ആത്മജ്ഞാനത്തോടു് അവനു് ഇഷ്ടം തോന്നുന്നില്ല.

ഇങ്ങനെ കാമക്രോധങ്ങളെ നിഗ്രഹിക്കുന്നതു് ആത്മജ്ഞാനം ശരിയായി കൈവരുത്തുവാൻ അത്യാവശ്യമാണു്. ആത്മജ്ഞാനമാഗ്രഹിക്കുന്നവൻ ആദ്യംതന്നെ ശമം, ദമം, തിതിക്ഷ, ഉപരതി മുതലായവയെ അഭ്യസി

ച്ചാലേ അതു കൈവല്യ എന്നു ശ്രീശങ്കരർ തീർത്തുപറയുന്നു. നിവൃത്തിധർമ്മം അവലംബിക്കാതെ ആത്മജ്ഞാനമില്ല.

ഈ കാരണങ്ങളാൽ ഗീത ആത്മജ്ഞാനത്തിൻെറ ആദ്യത്തെ പടി കർമ്മയോഗമായി വിധിച്ചിരിക്കുന്നു. ഇങ്ങിനെ മനസ്സുറച്ചു വന്നു തന്നെ ആത്മധ്യാനം സുലഭമായിത്തീരുന്നു.

ഇങ്ങിനെ ശമം, ദമം, ആത്മ, അനാത്മ, എന്നവയുടെ വിവേചനം മുതലായതു് അഭ്യസിച്ചു് ആത്മധ്യാനത്തിൽ അടിയുറയ്ക്കുന്ന മാർഗ്ഗത്തിനു ജ്ഞാനയോഗം എന്നു പേർ. പൂർവ്വസംസ്കാരങ്ങൾ അനുകൂലങ്ങളാണെങ്കിൽ അയാൾ പ്രവൃത്തികർമ്മങ്ങളിൽ ഏർപ്പെടാതെതന്നെ ഈ ആത്മധ്യാനത്തിൽ ഏർപ്പെടുന്നു. അല്ലാത്തവർക്ക സ്വധർമ്മം ചെയ്യുന്നതിനെ കർമ്മയോഗമാക്കി, ചിത്തശുദ്ധി സമ്പാദിച്ചശേഷംതന്നേ അവർക്കു് ആത്മജ്ഞാനസമ്പാദനത്തിനു കർമ്മത്യാഗം ചെയ്യാവൂ.

28. വേറെയും ഒരു ഉപായം—ഭക്തിയോഗം

മനുഷ്യൻ ജീവിക്കുന്നതു് ഈ അത്ഭുതകരമായ ലോകത്തിലാണു്. അവൻ അതിലെ ക്രമവും വിസ്മയനീയവുമായ രചനയും മററും കണ്ടു്, അതിനു് ഒരു സ്രഷ്ടാവും പാലകനും ഉണ്ടായിരിക്കണം എന്നു് ഊഹിക്കാതെ തരമില്ല. ഒരു സർവ്വേശ്വരൻ എല്ലാററിൻേറയും അധിപതിയായിരിക്കണം.

മനുഷ്യനു് അനിവാര്യങ്ങളായ ദുഃഖങ്ങൾ സംഭവിക്കുന്നതു സാധാരണമാണു്. അതിനെ തടുക്കുവാനോ അ

തിന്നു നിവാരണം കാണുവാനോ അവൻ പ്രാപ്തനാവുന്നില്ല. അവൻ സർവ്വശക്തനോടു ദുഃഖനിവൃത്തിക്കായി പ്രാർത്ഥിക്കുന്നു. അവന്നു് ഈശ്വരനിൽ ഭക്തിയുണ്ടാകുന്നു.

മനുഷ്യരിൽതന്നെ ദുഃഖങ്ങളിൽ പെട്ടവരെ സഹായിക്കുന്നവർ ചിലർ ഉണ്ടു്. ഈ സഹായികൾ മററുള്ളവരേക്കാൾ അറിവുള്ളവരുമായിട്ടാണു് കാണപ്പെടുന്നതു്. അതുകൊണ്ടു തോന്നുന്നു, ഈ ഈശ്വരൻ കേവലം സർവ്വശക്തൻ മാത്രമല്ല, അവൻ സർവ്വജ്ഞനും സർവ്വകാരുണികനുംകൂടിയാണു് എന്നുംകൂടി കഷ്ടപ്പെടുന്നവർ വിചാരിക്കുന്നു. അതുകൊണ്ടു് ഈ ഈശ്വരനെ നാം ദിവസേന പ്രാർത്ഥിച്ചു് അവനോടു വളരെ കൂറുള്ളവരായിരുന്നാൽ അവൻ നമ്മെ എല്ലാ ദുഃഖങ്ങളിൽനിന്നും രക്ഷിക്കും.

ഈശ്വരൻെറ നേരെയുള്ള ഈ കൂറിന്നു ഭക്തി എന്നു പേർ. എന്നാൽ വാസ്തവം ആലോചിക്കുകയാണെങ്കിൽ, മനുഷ്യൻെറ ഉള്ളിൽ പ്രവർത്തിക്കുന്ന ആത്മാവും, ലോകത്തിൻെറ നിയന്താവായി കരുതപ്പെടുന്ന ഈശ്വരനും ഒരേ തത്വമാണെന്നു നമ്മുടെ ഋഷിമാർക്കു് അനുഭവപ്പെട്ടിട്ടുണ്ടു്. ഈശ്വരനെ സദാ സ്മരിക്കുന്നതുകൊണ്ടു മററു വികാരങ്ങൾക്കു മനസ്സിൽ സ്ഥാനമില്ലാതെയാകുന്നു. കാമ, ക്രോധങ്ങൾ അകലുന്നു. ചിത്തശുദ്ധിയുണ്ടായി ഈശ്വരലാഭം സംഭവിക്കുന്നു.

ഈ തീവ്രമായ ഈശ്വരസ്മരണത്തിന്നു ഭക്തിയോഗം എന്നു പേർ. ഇതിൽ കാമനാശം സുലഭമാണു്. അതില്ലാത്ത ഭക്തി വാസ്തവമായ ഭക്തിയല്ല.

കാമമിശ്രിതമായ ഈശ്വരപൂജാദികൾക്ക് അപരഭക്തിയെന്നും വൈധിഭക്തിയെന്നും പേർ പറയുന്നു. ഈശ്വരലാഭം പരമ ഉദ്ദേശമായി ഗണിക്കുന്നതിന്നു പരാഭക്തിയെന്നു പേർ. അപരഭക്തിയിൽ നാം ഈശ്വരനെ ഒരു കരുവായി മാത്രം ഗണിക്കുന്നു. ഇഷ്ടലാഭം അവന്നേ സാധിച്ചുതരുവാൻ ശക്തിയുള്ളു.

പരാഭക്തിയിൽ ഈശ്വരപ്രാപ്തി മാത്രമാണു് ലക്ഷ്യം.

ഭക്തനു താൻ വേറെ, ഈശ്വരൻ വേറെ എന്നാണു് ഭാവന. അതു തുടരാൻ അവൻ ഇഷ്ടപ്പെടുന്നു.

## 29. നാമജപം

ചിത്തശുദ്ധികൊണ്ടു് ഏകാഗ്രമായ, അനന്തരിതമായ, മററു വിചാരങ്ങളാൽ ബാധിക്കപ്പെടാത്തതായ ആത്മചിന്തനംകൊണ്ടു് ആത്മസാക്ഷാൽകാരം ഉളവാകുന്നു എന്നു ജ്ഞാനയോഗം പ്രതിപാദിക്കുന്നു. ഭക്തിയോഗത്തിലും അതേപോലെ ഏകാഗ്രത അത്യാവശ്യമാണു്. ഈ ഏകാഗ്രതയ്ക്കു്, ഭക്തൻ ഈശ്വരരൂപത്തിലോ ഈശ്വരഗുണങ്ങളിലോ ആണു് മനസ്സു ചെലുത്തുന്നതു്. ഇതിന്നു് ഇടമുറിയാത്ത ഈശ്വരസ്മരണയെന്നു പേർ. ഇതു കൈവരുത്തുന്നതു് ഈശ്വരനാമജപംകൊണ്ടാണു്.

വൈദികകാലങ്ങളിൽ കർമ്മങ്ങൾക്കിടയിൽ മന്ത്രജപം വിധിക്കപ്പെട്ടിരുന്നു. പിന്നിടു് ഉപനിഷത്തുക്കളിൽ അനേകവിധമായ മന്ത്രജപങ്ങൾ പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. ഈ മന്ത്രങ്ങൾ അനവധി തവണ ആ

വർത്തിച്ചു മന്ത്രസിദ്ധി കൈവരുത്തുന്ന സമ്പ്രദായമുണ്ടായിരുന്നു.

എന്നാൽ വൈദികയജ്ഞങ്ങൾ ലോപിച്ചമാതിരി ഈ മന്ത്രജപങ്ങളും ലോപിച്ചു പോയിരിക്കുന്നു. രൂപമുള്ളതെല്ലാം മൃതിയടയുമല്ലോ. എന്നാൽ അവയുടെ ആത്മശക്തി വീണ്ടും ഉടലെടുക്കും. മന്ത്രജപം ലോപിച്ചു പോയാലും അവ ഇപ്പോൾ നാമജപമായി പരിണമിച്ചിരിക്കുകയാണു്.

ജപത്തിൽ ഉപയോഗിക്കുന്ന നാമങ്ങൾ കേവലം ശബ്ദമാത്രങ്ങൾ അല്ല. ശ്രീശങ്കരൻ മന്ത്രങ്ങളെപ്പററി പ്രതിപാദിച്ചു ചെയ്യുമ്പോൾ "മനോവൃത്തിത്രാതൃ് മന്ത്രാണം" എന്നു നിർദ്ദേശിക്കുന്നു. മനോവൃത്തിയാണു് ഒരു മന്ത്രത്തിന്റെ ആത്മാവു്. മന്ത്രം ഉച്ചത്തിലോ, ചുണ്ടനക്കി മാത്രമായോ കേവലം മാനസികമായോ ആവർത്തിക്കപ്പെടുമ്പോൾ അതോടൊപ്പംതന്നെ യഥോചിതമായ മനോവൃത്തിയും മനസ്സിൽ ഉളവാകണം. ആ വൃത്തി മാത്രമേ മനസ്സിൽ സ്ഥിതിചെയ്യാവൂ. ഇതര ചിന്തകൾക്കു് അപ്പോൾ സ്ഥാനമില്ല. മനസ്സു് ഇങ്ങിനെ ഒരു എളുപ്പമായ രീതിയിൽ ഏകാഗ്രതയടയുന്നു. അങ്ങിനെ ഭക്തിയിലും ഏകാഗ്രത കഴിച്ചുകൂടാത്തതാണു്. ഒരേ മനോവൃത്തിമാത്രം ഉള്ളതുകൊണ്ടും, അതു് ഈശ്വരപരമായതുകൊണ്ടും മനസ്സിന്നു ശക്തിയും ശുദ്ധിയും കൂടുന്നു. കാമങ്ങൾ എളുപ്പമായി നീങ്ങുന്നു. അങ്ങിനെ നാമജപം വളരെ ശ്രേഷ്ഠമായ ഭക്തിക്കുള്ള ഉപായമാണു്. പതഞ്ജലി മഹർഷിയും, "തത്ജപഃ തദർത്ഥഭാവനാ ച"

എന്നാണു് വിധിച്ചിരിക്കുന്നതു്. "ശബ്ദം ഉരുവിടുന്നതോടുകൂടി അതിന്റെ അത്ഥത്തേയും മനസ്സിൽ നിലനിൎത്തണം" എന്നാണു് അതിന്റെ അത്ഥം. വായ്കൊണ്ടു മന്ത്രമോ നാമമോ ഉച്ചരിക്കുന്ന സമയത്തിൽ മനസ്സു മററുള്ള ചിന്തകളിൽ ഏൎപ്പെടരുതു്. വാക്കും മനസ്സും ഏകമായിത്തന്നെയിരിക്കണം. ഹരേരാമ ഹരേരാമ രാമ രാമ ഹരേ ഹരേ ഹരേകൃഷ്ണ ഹരേ കൃഷ്ണ കൃഷ്ണകൃഷ്ണ ഹരേ ഹരേ" എന്നതു് ഒരു ശ്രേഷ്ഠനാമജപമായി കരുതപ്പെടുന്നു. എന്നാൽ ഇതിലും സരളമായ നാമങ്ങൾ ഉണ്ടു്. "ഓം നമഃശിവായ" "ഓം നാരായണായ" "ഓം ശ്രീഭഗവതെ വാസുദേവായ". ഒരു നിലയിൽ ഈ നാമജപങ്ങൾ വേദമന്ത്രജപങ്ങളേക്കാളും ഉത്തമമാണു്. ഇവയിൽ രാമകൃഷ്ണാദ്യവതാരങ്ങളുടെ ഗുണഗണങ്ങൾ ഉടൻതന്നെ നമ്മുടെ മനസ്സിൽ ഉദിക്കുന്നു. ഒരാളോടും ഇവയുടെ അത്ഥം ചോദിച്ചു മനസ്സിലാക്കേണ്ട.

നാമജപം മനസ്സലിഞ്ഞു കുറേനേരം എല്ലാവരും ദിവസേന അഭ്യസിക്കേണ്ടതാണു്. ആഹാരവും വ്യായാമവും ദേഹത്തെ എന്നപോലെയും, സ്കൂൾ പഠിപ്പു മനസ്സിനെയെന്നപോലെയും, നാമജപവും ധ്യാനവും ആത്മഗുണങ്ങളെ പോഷിപ്പിക്കുന്നു. മനോമാലിന്യങ്ങളെ അകററുന്നു. നിരന്തരജപം സ്തുതിയേക്കാട്ടിലും മനസ്സിന്നു ശക്തി നല്കുന്നതാണു്.

മൂന്നു മാതിരി ജപങ്ങളിൽവെച്ചു മാനസജപമാണു് ശ്രേഷ്ഠമേറിയതു്.

30. ഭക്തനും ജ്ഞാനിയും, ദ്വൈതവും അദ്വൈതവും.

ഇങ്ങിനെ ലോകേശ്വരന്റെ നേരെ പരമപ്രേമമുള്ളവന്നു ഭക്തനെന്നു പേർ. താൻ വേറെയാണു്, ഈശ്വരൻ തന്നിൽനിന്നു വേറെയായ മഹാപുരുഷനാണു് എന്നു കരുതുന്നതിന്നു ദ്വൈതം എന്നും പേർ. ദ്വൈതം എന്ന വാക്കിന്നു് "രണ്ടു്" എന്നർത്ഥം. ഈ യോഗത്തിൽ രണ്ടു പേർ വരുന്നു, സാധകനും ഈശ്വരനും. അവർ വെവ്വേറെയായി നിന്നുപോകുന്നു. അങ്ങിനെ ദ്വൈതവും ഭക്തിയും ഒന്നായിപ്പോകുന്നു.

എന്നാൽ ചിലർ പുറമെ ലോകത്തിന്നു പോകാതെ തന്റെ ഉള്ളിലുള്ള ആത്മചൈതന്യത്തെ ആരായുന്നു. ഇങ്ങിനെ ആരായുന്നവന്നു ജ്ഞാനി എന്നു പേർ. നമ്മുടെ ഉപനിഷദ് ഋഷികൾ അധികവും ഈ ഇനത്തിൽ പെട്ടവരാകുന്നു.

അവരുടെ അന്വേഷണഫലമായി അവക്കു ജ്ഞാനയോഗംകൊണ്ടു് അനുഭവപ്പെട്ടതു്, ആത്മാവു സർവ്വവ്യാപിയാണു്, രണ്ടാമതു് ഒരു വസ്തുതന്നെയില്ല എന്നാണു്. ആത്മാവുതന്നെ സർവ്വജ്ഞനും, സർവ്വശക്തനും, സച്ചിദാനന്ദസ്വരൂപനുമായി അവരുടെ ധ്യാനഫലമായ സഹജസമാധികൊണ്ടു് അവർ അറിയുന്നു. ആനന്ദഭരിതരായിത്തീരുന്നു. അവർ ഒന്നേ കാണുന്നുള്ളു. രണ്ടു കാണുന്നില്ല. ഈ അനുഭവം വന്നവക്കു് "അദ്വൈതികൾ" എന്നു പേർ; "രണ്ടില്ലാ"ത്തവർ എന്നർത്ഥം. അവർ മനോനിഗ്രഹം ചെയ്തു് ആത്മസ്വരൂപം എന്താ

ണ്ണെന്നറിയുമാൻ നോക്കിയതുകൊണ്ടു് അവരെ ജ്ഞാനികൾ എന്നു പറയുന്നു. ജ്ഞാനികൾ അദ്വൈതികളാണു്. എന്നാൽ അവർ ദ്വൈതത്തിനും വകവെച്ചുകൊടുക്കുന്നു. ആരംഭത്തിൽ ദ്വൈതം അത്യാവശ്യമാണെന്നു് അവക്കറിയാം.

## 31. നാനാമാർഗ്ഗങ്ങൾ

ഇങ്ങിനെ പലേ ഉപായങ്ങളെ ഹിന്ദുമതം അനുവദിക്കുന്നു. പരമപ്രാപ്തിക്കു് ഒരു മാർഗ്ഗം മാത്രമല്ല.

മനുഷ്യന്റെ മനസ്സിന്റെ വ്യത്യാസം അനുസരിച്ചു് ഈശ്വരലാഭമാർഗ്ഗങ്ങളും വ്യത്യാസപ്പെടുന്നു; പെടേണ്ടതുമാണു്. ഇതാണു് ഹിന്ദുമതത്തിന്റെ വൈചിത്ര്യം.

ഈ നാനാമാർഗ്ഗം അനുവദിച്ചിരിക്കുന്നതു ഹിന്തുക്കളുടെ ഒരു പ്രത്യേകതയാണു്. എന്നാൽ ഈ നാനാത്വം അന്യമതസ്ഥരെ പരിഭ്രമിപ്പിക്കുന്നു. നല്ലപോലെ ചിന്തിച്ചാൽ ഇതു ഹിന്ദുമതത്തിലെ ഒരു ഭംഗിയാണു്.

ലോകഹിതം ചെയ്യുവാൻ ആഗ്രഹിക്കുന്നവൻ സ്വാൎത്ഥത്തെ വെടിഞ്ഞു പരോപകാരത്തിനായി പ്രവൎത്തിക്കുന്നു; യശസ്സിനല്ല പ്രവൎത്തിക്കുന്നതു്, അഹംകാരം വെടിഞ്ഞവനായിരിക്കുന്നു, ലോകഹിതത്തിൽ വ്യഗ്രനായിരിക്കുന്നു, ഈ മനസ്ഥിതിയുള്ളവർ കൎമ്മയോഗികളാവും

തന്നിലുള്ള വാസ്തവമെന്താണെന്നു് ഇന്ദ്രന്റേയും വിരോചനന്റേയും കഥയിൽനിന്നു മനസ്സിലാക്കി, (1-ാം ഖണ്ഡിക നോക്കുക) ദേഹം നശ്വരമാണു്, മനസ്സു കാമം.

കൊണ്ടു സർവ്വദാ ചലിച്ചുകൊണ്ടിരിക്കുന്നു, എന്നെല്ലാം മനസ്സിലാക്കി ഏകാഗ്രതകൊണ്ടും മനസ്ഥിരതകൊണ്ടും ബുദ്ധിക്കതീതമായി പ്രവൎത്തിക്കുന്ന ശ്രമത്തിന്നു ജ്ഞാനയോഗം എന്നു പേർ. ഇതിൽ ജീവൻ ബ്രഹ്മമാണെന്ന അനുഭവം സിദ്ധിക്കുന്നു.

മററു ചിലർ ലോകത്തിൻെറ സ്രഷ്ടാവിനെപ്പററി ആലോചിച്ചു; അവതാരങ്ങളെപ്പററി ആലോചിച്ചു. അവൎക്കു് ഈശ്വരനിലും അവതാരങ്ങളിലും ഭക്തി ജനിക്കുന്നു. അവർ ഈശ്വരസ്മരണത്തിൽ ആനന്ദം അടയുന്നു. ഒടുവിൽ നിഷ്കാമഭക്തികൊണ്ടു് ഈശ്വരനെ പ്രാപിക്കുന്നു. ഈ ശ്രമത്തിന്നു ഭക്തിയോഗം എന്നു പേർ.

ഭക്തിയോഗത്തിന്നു സ്മരണ എളുപ്പമാവാൻവേണ്ടി നാമജപം ഉളവായിട്ടുണ്ടു്. നാമജപം ഈശ്വരസ്മരണയ്ക്കാണു്. ശബ്ദത്തിന്നു മാഹാത്മ്യം കല്പിക്കുന്നതു ശരിയല്ല. സ്മരണത്തിനാണു് പ്രാധാന്യം കല്പിക്കേണ്ടതു്. നാമജപം ഭക്തിയോഗത്തിൽ ഒരു പ്രധാന അംഗമാണു്. ഈശ്വരനിൽ ഏകാഗ്രത ജനിക്കുന്നു.

## 32. രാജയോഗം

ഇങ്ങിനെ മാൎഗ്ഗങ്ങൾ വെവ്വേറെയായാലും അവയിലെല്ലാം ഒരു ഏകതത്വം ഉള്ളടങ്ങിയിരിക്കുന്നു. അവയിൽ എല്ലാം കാമത്യാഗം, ചിത്തശുദ്ധി, ഏകാഗ്രത, അഹങ്കാരനാശം, മനസ്സിന്നു് അതീതമായ ആത്മാവിലോ ഈശ്വരനിലോ ആശ്രയം എന്നീ ഭാഗങ്ങൾ എല്ലാററിലും കാണാം.

ഈ വിഷയങ്ങളെ പതഞ്ജലി മഹർഷി കൂലംകഷമായി ആരാഞ്ഞു്, മേൽപറഞ്ഞ മൂന്നു യോഗങ്ങളുടെ പൊതുതത്വങ്ങളെ എടുത്തു് അദ്ദേഹത്തിന്റെ യോഗസൂത്രങ്ങളിൽ (യോഗദർശനത്തിൽ) പറയുന്നു. ഈ യോഗത്തിനു രാജയോഗം എന്നു പേർ. അതിൽ എട്ടു പടിയുണ്ടു്. 1. യമം, 2. നിയമം, 3. ആസനം, 4. പ്രാണായാമം, 5. പ്രത്യാഹാരം, 6. ധാരണാ, 7. ധ്യാനം, 8. സമാധി. ഇവയിൽ ശമദമങ്ങൾകൊണ്ടു് ഇന്ദ്രിയനിഗ്രഹവും, കാമത്യാഗവും ആണു് വന്നുകൂടുന്നതു്. പ്രത്യാഹാരം, ധാരണ, ധ്യാനം എന്നിവ മനോനിഗ്രഹവും ഏകാഗ്രതയും ഉണ്ടാക്കുവാനും പിന്നീടു് ഈ ഏകവൃത്തിയെത്തന്നെ ത്യജിക്കുവാനുള്ള ഉപായങ്ങളുമാണു്. ഇവ നല്ലപോലെ അഭ്യസിച്ചു് എളുപ്പത്തിൽ മനസ്സിനെ അതിക്രമിച്ചു്, ചൈതന്യത്തിൽ കടക്കുമ്പോൾ, സമാധി സംഭവിക്കുന്നു.

ആസനവും പ്രാണായാമവും ധ്യാനസമയത്തു ശരീരത്തേയും മനസ്സിനേയും ഒരേ നിലയിൽ കുറേ നേരം നിർത്തുവാനുള്ള സഹായകങ്ങളാണു്.

ഇങ്ങിനെ നോക്കുന്നതായാൽ എല്ലാ യോഗങ്ങളും ഈശ്വരപ്രാപ്തിക്കോ, ആത്മസാക്ഷാൽകാരത്തിനോ, കാമപരിവർജ്ജനത്തിനോ, ചിത്തശുദ്ധിക്കോ, ഏകാഗ്രതയ്ക്കോ ഉള്ളവയാണെന്നു കാണാം.

ഇവയില്ലാതെ ഈശ്വരലാഭമില്ല. അവയെ സാധകന്മാർ സദാ മനസ്സിലാക്കി സാധനയിൽ ഏർപ്പെടേണ്ടതാണു്. ആത്മാവും ഈശ്വരനും ഒന്നുതന്നെ.

## 33. അവതാരം

അവതാരത്തിന്റെ പ്രസ്താവം വേദങ്ങളിൽ ഇല്ല. എന്നാൽ അവതാരവാദം അബദ്ധമാണെന്നു കരുതേണ്ടതായ ആവശ്യമില്ല.

ഒരു നിലയ്ക്കു്, വ്യക്തമായ കർമ്മയോഗപ്രതിപാദനവും വേദത്തിൽ കാണുന്നില്ലെന്നുതന്നെ പറയാം. ബീജരൂപത്തിൽ ഒന്നോ രണ്ടോ മന്ത്രങ്ങളിൽ കാണുന്നുണ്ടാവാം. എന്നാൽ കർമ്മയോഗം പ്രാമാണ്യത്തിൽ വന്നതു ഭാരതാന്തർഗ്ഗതമായ ഗീതയുടെ പ്രാബല്യത്തോടെയാണു്.

അതേ നിലയിൽത്തന്നെ അവതാരതത്വവും ഗീതയിലാണു് വ്യക്തമായി കാണുന്നതു്. സഗുണോപാസകർക്കു് ഇത്ര മധുരമായ വേറൊരു പ്രസ്താവം ഇല്ലെന്നുതന്നെ പറയാം. ഗീത–4(7–8)യിൽ ആണു് അവതാരത്തിന്റെ അവസരവും പ്രവൃത്തിയും പറയപ്പെട്ടിരിക്കുന്നതു്. അധർമ്മം വർദ്ധിക്കുകയും ധർമ്മം ക്ഷയിക്കുകയും ചെയ്യുന്ന ലോകത്തിന്റെ വിഷമഘട്ടത്തിൽ ധാർമ്മികരെ രക്ഷിക്കുവാനും അധാർമ്മികരെ ശിക്ഷിക്കുവാനും ഈശ്വരൻതന്നെ മനുഷ്യരൂപത്തിൽ അവതരിക്കുന്നു. അവതരിക്കുക എന്ന പദത്തിനു് അർത്ഥം മുകളിൽനിന്നു് ഇറങ്ങിവരിക എന്നാണു്. അവ്യക്തനും സർവ്വവ്യാപിയുമായ ഈശ്വരൻ സുവ്യക്തനും ദേഹവാനുമായി ലോകത്തിൽ മേൽപറഞ്ഞ അവതാരകാര്യം നിർവ്വഹിക്കുവാൻ വരുന്നു. അത്ര അമാനുഷമായ കൃത്യമാണു് ധർമ്മരക്ഷണം.

ഹിന്ദുമതപ്രകാരം അവതാരം പത്താണെന്നു് ഉക്തി സാധാരണമാണെങ്കിലും ഗീതയുടെ അഭിപ്രായത്തിൽ അനേകം ഉണ്ടായിട്ടുണ്ടു്. ഇനിയും ഉണ്ടാവാം.

ക്രിസ്ത്യാനികൾ അവതാരത്തിൽ വിശ്വസിക്കുന്നു. എന്നാൽ ഒരേ ഒരു അവതാരം യേശുക്രിസ്തുമാത്രംതന്നെ. ഇനി ഒരു അവതാരം ഉണ്ടാവില്ലെന്നാണു് അവരുടെ വിശ്വാസം.

മുഹമ്മദീയർ അവതാരം ഉണ്ടെന്നു പറയുന്നില്ല. എന്നാൽ അവർ ദൈവദൂതന്മാരിൽ വിശ്വസിക്കുന്നു. അങ്ങിനെ അനേകം ദൈവദൂതന്മാർ ഉണ്ടായിട്ടുണ്ടു്. എന്നാൽ അവർ ശഠിക്കുന്നു "മുഹമ്മദ്നബിയാണു് ഒടുവിലത്തെ ദൈവദൂതൻ" എന്നു്.

പുരാണങ്ങളിൽ അവതാരകഥകൾ നിറഞ്ഞിരിക്കുന്നു. അവതാരസ്തുതികൾ വിശിഷ്ടങ്ങളാണു്, മനോഹരങ്ങളാണു്. രാമായണം രാമാവതാരത്തിന്റെ സത്യപാലനം, സീതയുടെ പാതിവ്രത്യപാലനം മുതലായ വിശിഷ്ടകർമ്മങ്ങളുടെ ആഹ്ളാദകരമായ കഥയാണു്. ഭാരതവും വിശിഷ്യ ഭാഗവതവും ശ്രീകൃഷ്ണാവതാരത്തിന്റെ മഹിമകളെ ഘോഷിക്കുന്നു.

## 34. മൂർത്തി ആരാധന

ആദികാലങ്ങളിൽ, ആര്യന്മാർ, ഇന്ദ്രൻ, വരുണൻ മുതലായ ദേവന്മാരെ പലവിധ യജ്ഞങ്ങൾ, യാഗങ്ങൾ കൊണ്ടു് ആരാധിച്ചു തൃപ്തിപ്പെടുത്തിയിരുന്നു.

ഏകനായ സർവ്വേശ്വരബോധത്തിന്റെ ആവിർഭാവത്തോടുകൂടി, മൃഗബലി മുതലായതു് അടങ്ങിയ യാഗ

ങ്ങൾ അവഗണിക്കപ്പെട്ടു. ഇതിനാൽ ദേവാരാധന രൂപം മാറിയെന്നേയുള്ളു. അവ ഇപ്പോൾ ക്ഷേത്രങ്ങളിലും വീടുകളിലും നടന്നുവരുന്ന മൂർത്തിപൂജാരൂപത്തിൽ പരിണമിച്ചിരിക്കുന്നു. തന്ത്രഗ്രന്ഥങ്ങളിലാണു് ഈ പൂജാവിധികൾ വിവരിക്കപ്പെട്ടിരിക്കുന്നതു്.

മൂർത്തി ആരാധന അവതാരങ്ങളെ ആസ്പദമാക്കിയിട്ടാണു്. അതിനെ ക്രിസ്ത്യാനികളും മുഹമ്മദീയരും അല്പം ചില വിഭാഗം ഹിന്ദുക്കളും അപലപിച്ചിട്ടുണ്ടെങ്കിലും അതു മനുഷ്യനു മനശ്ശാസ്ത്രപ്രകാരം അത്യാവശ്യമാണു്. അദ്ധ്യാത്മത്തിൽ വളർന്നവൾക്കു് അതിന്റെ ആവശ്യം ഇല്ലതാനും.

എന്നാൽ ആരംഭത്തിൽ "ദേഹോഹം"ബുദ്ധികൾക്കു് അതു വളരെ സഹായകമാണു്. വിഗ്രഹം വാസ്തവത്തിൽ ഒരു സംജ്ഞ മാത്രമാണു്. "അ", "ക" എന്നി എഴുത്തുകൾ ശബ്ദത്തെക്കുറിക്കുന്ന സംജ്ഞകളാണു്. അതു് അത്യാവശ്യമാണെന്നു് എല്ലാവരും സമ്മതിക്കും.

"അ" എന്ന എഴുത്തു് എന്തു ചെയ്യുന്നു എന്നു നോക്കുക. അതിനെ കണ്ട മാത്രയിൽ "അ" ശബ്ദം ഉച്ചരിക്കുവാനുള്ള ഒരു പ്രേരണയുണ്ടാകുന്നു. ആവശ്യമുണ്ടെങ്കിൽ ശബ്ദവും ഉണ്ടാകുന്നു.

അതേ മാതിരി ഒരു വിഗ്രഹത്തെ കാണുമ്പോൾ അതു മനസ്സിൽ ചില വികാരങ്ങളേയും ആശയങ്ങളേയും ഉളവാക്കുന്നു. ശ്രീരാമനേയോ ശ്രീകൃഷ്ണനേയോ പററിയുള്ള ഭക്തി ജനിക്കുന്നു.

"അ" എന്ന അക്ഷരത്തെ ഒരു ഇംഗ്ലീഷുകാരൻ കണ്ടാൽ അവൻെറ മനസ്സിൽ ഒരു ശബ്ദം ഉച്ചരിക്കുവാൻ പ്രേരണ ഉണ്ടാകുന്നില്ല. അതുപോലെ കൃഷ്ണവിഗ്രഹം കണ്ടാൽ ക്രിസ്ത്യാനികൾക്കു് ഒരു ഭാവനയും ഉണ്ടാവാത്തതിൽ ആശ്ചൎയ്യമില്ല. എന്നാൽ അവർ വിഗ്രഹം ഹിന്ദുക്കൾക്കു് ഉപകരിക്കുന്ന ഒരു സംജ്ഞയാണെന്നതിനെ നിഷേധിക്കുന്നതു് ആശ്ചൎയ്യംതന്നെ. അതു മനശ്ശാസ്ത്രത്തിൽ അവൎക്കുള്ള അജ്ഞാനത്തെ മാത്രമാണു് വെളിവാക്കുന്നതു്.

ക്ഷേത്രാരാധന നല്ല പ്രചാരത്തിലിരുന്നാലും എത്ര മാത്രം ആവശ്യമുള്ളതായാലും മതാനുഷ്ഠാനങ്ങളിൽ അതിന്നു് ഒരു പ്രഥമ ശിക്ഷാസ്ഥാനം മാത്രമേയുള്ളു.

## 35. മററു ചില ബഹുജനാനുഷ്ഠാനങ്ങൾ

ക്ഷേത്രാരാധനയ്ക്കും ഗൃഹങ്ങളിലെ നിത്യപൂജകൾക്കും പുറമേ വേറെ ചില അനുഷ്ഠാനങ്ങളും ഹിന്തുക്കളുടെ ഇടയിൽ ഇപ്പോഴും നിലവിലുണ്ടു്. ഇവയിൽ ചിലതു മനുഷ്യൻെറ ഓരോ ദശയിലും നടത്തപ്പെടുന്നവയാണു്. ജാതകൎമ്മം, നാമകരണം, അന്നപ്രാശനം, എഴുത്തിനുവയ്ക്കൽ, ഉപനയനം, വിവാഹം, ഷഷ്ട്യബ്ദപൂൎത്തി, അന്ത്യസംസ്കാരം എന്നവയാണു് ഇവ.

<u>ജാതകൎമ്മം:</u>—ശിശുവിൻെറ ജനനസമയത്താണു് ജാതകൎമ്മം. ജനനസമയം കുറിച്ചു് ജാതകം ഗണിക്കുവാൻ കൊടുക്കുന്നതല്ല ജാതകൎമ്മം. ഇതു് അച്ഛൻ ശിശുവിന്നു ചെയ്യേണ്ട ഒരു ചടങ്ങാകുന്നു. ഇതു ക്രമേണ ലോപിച്ചു വരുന്നു.

നാമകരണം: ഇതു കുട്ടിക്കു ഒരു പേർ കൊടുക്കുന്ന ചടങ്ങാകുന്നു.

അന്നപ്രാശനം: ഇതിൽ ശിശുവിന്നു് ആദ്യമായി അന്നം കൊടുക്കയാണു്. കുഞ്ഞിന്നു് ഒരു കാലത്തിലും അന്നത്തിന്നു മുട്ടുവരാതെയിരിപ്പാനും ജീർണ്ണശക്തി ശരിയായിരിപ്പാനും ഈ അവസരത്തിൽ ഈശ്വരനെ പ്രാൎത്ഥിക്കുന്നു. ഇതു പലപ്പോഴും വിശേഷപ്പെട്ട ക്ഷേത്രത്തിൽ ദേവൻെറ സന്നിധിയിൽവച്ചുതന്നെ നൈവേദ്യം ഭുജിപ്പിച്ചു നടത്തിവരുന്നു.

എഴുത്തിന്നുവെക്കൽ: കുട്ടിക്കു മൂന്നുവയസ്സ് തികഞ്ഞാൽ വിജയദശമിദിനം കുട്ടികളെ വിദ്വാന്മാരെക്കൊണ്ടോ അച്ഛനെക്കൊണ്ടോ, മററു യോഗ്യന്മാരെക്കൊണ്ടോ ആണു് ഈ ക്രിയ നടത്തിക്കുന്നതു്.

ഉപനയനം: ബ്രാഹ്മണക്ഷത്രിയവൈശ്യ ശിശുക്കളുടെ 7-ാംവയസ്സിലോ പിന്നീടോ വേദാധ്യയനത്തിന്നു വേണ്ടി കുട്ടിക്കു ഗായത്രി ഉപദേശം ഇതുകൊണ്ടു നടത്തുന്നു. വേദാധ്യയനം മൂന്നു വർണ്ണക്കാരും നടത്തേണ്ടതു് അത്യാവശ്യമാണു്. വേദാധ്യയനത്തിൽ ഇപ്പോഠം ശ്രദ്ധ കുറഞ്ഞുവരുന്നതു വളരെ ശോചനീയമാണു്. ശൂദ്രക്കു വേദാധികാരം ഇല്ല എന്നു പറയുന്നതിന്നു് ഒരു നിൎവ്വചനമുള്ളതു ശ്രദ്ധേയമാണു്. ആരാണോ വേദാധ്യയനത്തിന്നു്, അതായതു് അധ്യാത്മവിദ്യയ്ക്കു വിമുഖൻ അവനാണു് ശൂദ്രൻ. വേദത്തെ ഇഷ്ടപ്പെടാത്തവൻ ശൂദ്രൻ. അതു

കൊണ്ടു വേദാധ്യയനം ആഗ്രഹിക്കുന്നവർക്കെല്ലാം അതു ചെയ്യാമെന്നു വരുന്നു.

വിവാഹം: ഇതു് ഒരു സംസ്കാരമായി കരുതുന്നതു നല്ലപോലെ മനസ്സിലാക്കേണ്ടതാണു്. മൃഗങ്ങളെപ്പോലെ മനുഷ്യനും കാമതൃപ്തിക്കായി പ്രവർത്തിച്ചാൽ പോരാ. ഏകപത്നീവ്രതവും ഏകഭർത്തൃത്വവും അനുസരിച്ചേ മതിയാവൂ. ഈ പ്രവൃത്തിയിൽ വ്യവസ്ഥ കൂടിയേ തീരൂ. കാമത്തിൽനിന്നു നിവൃത്തിയാണു് വിവാഹത്തിന്റെ പരമോദ്ദേശം. ഇതു് ഒരു യഥാർത്ഥ സംസ്കരണത്തിന്നു് ഉപായമാകേണ്ടതു് അത്യാവശ്യമാണു്.

ഷഷ്ട്യബ്ദപൂർത്തി: ഇതു് ഈയിടെ പ്രബലമായി വരുന്ന ചടങ്ങാണു്. ഇതു വലിയ ഒരു സന്തോഷാവസരത്തിൽ കൂടിച്ചേരുന്നതിന്നു ബന്ധുക്കൾക്കും മിത്രങ്ങൾക്കും അവസരം നല്കുന്നു.

അന്ത്യക്രിയ: ഇതു ശവസംസ്കാരമാണു്. എല്ലാവരും ഇതു അനുഷ്ഠിക്കാറുണ്ടു്. എല്ലാ മതത്തിലും ഇതു കണ്ടു വരുന്നു. ഇതിൽ മൃതിയടഞ്ഞവന്റെ ആത്മശാന്തിക്കായി പ്രാർത്ഥന നടത്തുന്നു. എന്നാൽ ഇതു വിവിധരൂപത്തിലാണു് കണ്ടു വരുന്നതു്.

ഇവയെല്ലാം മതപരമെന്നതിനേക്കാൾ സമുദായപരമായി പ്രാധാന്യം അർഹിക്കുന്ന കർമ്മങ്ങളാണു്.

വ്രതങ്ങൾ: ഏകാദശിവ്രതം, പ്രദോഷവ്രതം, ശിവരാത്രിവ്രതം, ശ്രീകൃഷ്ണജയന്തി, നവരാത്രി എന്നിങ്ങിനെ പലേ വ്രതങ്ങളും ഹിന്ദുക്കളുടെ ഇടയിൽ നടപ്പുണ്ടു്.

അവ പ്രത്യേക ആരാധനാവസരങ്ങളാണ്. ഓണം കേരളീയക്കുമാത്രം പ്രത്യേകമാണ്.

ഇവയ്ക്കു പുറമേ, പുണ്യക്ഷേത്രങ്ങൾ (കാശി, രാമേശ്വരം, ഗയ, പ്രയാഗ,) പുണ്യനദികൾ (ഗംഗ, ഗോദാവരി, കൃഷ്ണ, കാവേരി) ഗിരികൾ (ബദരി, തിരുപ്പതി, പഴണി എന്നിവ) ഇവയേയെല്ലാം ദർശിക്കുന്നത് ജീവിതത്തിൽ അത്യാവശ്യമായ പുണ്യകർമ്മങ്ങളാണെന്നു കരുതി അങ്ങോട്ടെല്ലാം തീർത്ഥയാത്ര ചെയ്യുന്നു. ഇങ്ങിനെ വ്യത്യസ്തമായ ദേശങ്ങളേയും, ജനതകളേയും അവരുടെ അനുഷ്ഠാനങ്ങളേയും കാണുവാനിടയാകുന്നു. ഇതിൽനിന്നു മനോവികാസവും യഥാർത്ഥ സംസ്കാരവും ജനിക്കാം.

ഇങ്ങിനെ മൂർത്ത്യാരാധനത്തിന്നും, ഉപനയനാദികളായ സംസ്കാരത്തിന്നും വ്രതാദികൾക്കും, തീർത്ഥയാത്രാദികൾക്കും ശാസ്ത്രം സമ്മതി നല്കീട്ടുണ്ടെങ്കിലും അവയുടെ സ്ഥാനം കേവലം ബാലശിക്ഷണംമാത്രമാണെന്നറിഞ്ഞു ഹിന്ദുക്കൾ അവയെ അതിവർത്തിക്കണം. മനസ്സിന്റെ ശൈശവാവസ്ഥയിൽ അവ എല്ലാം ശരിതന്നെ. എന്നാൽ പരമലക്ഷ്യപ്രാപ്തിക്ക് അപര്യാപ്തങ്ങളാണുതാനും.

## ജപവും ധ്യാനവും

നാലു യോഗങ്ങളുടേയും മർമ്മം മനസ്സിലാക്കി ഭക്തന്മാർ ജപത്തിന്നും ധ്യാനത്തിന്നു ഏകാഗ്രതയ്ക്കും ദിവസേന അധികം അധികം പ്രാധാന്യം കല്പിക്കണം. അവയെ ആഹാരമെന്നപോലെ അനപേക്ഷണീയമെന്നു കരുതി

അവയിൽ തുടരെ ഏർപ്പെട്ടുകൊണ്ടിരിക്കണം. സ്തോത്രങ്ങളേക്കാട്ടിലും വിശിഷ്ടമാണു് മന്ത്രജപവും ധ്യാനവും.

### ഭജനയും ഭജനമഠങ്ങളും

ഭജനയും ഭജനമഠങ്ങളും നവീനകാലങ്ങളിലെ ആവിർഭാവങ്ങളാണു്. അതുകൊണ്ടു് അവ ഗണനീയമല്ലെന്നു നിരിയിക്കേണ്ടതില്ല. അപരാഭക്തിക്കു് ഭക്തിയുടേതാണപടിക്കു്, അതു് ഒരു എളുപ്പമായ രൂപം നല്കുന്നു. മഹാരാഷ്ട്രത്തിലെ ഭക്തശിരോമണികളാണു് ഇതിൻെറ സ്രഷ്ടാക്കൾ. നഗരസങ്കീർത്തനം ബംഗാളിയായ ചൈതന്യപ്രഭുവാൽ ദത്തമായതാണു്.

ഭജന, താളമേളങ്ങളുള്ളതുകൊണ്ടു വികാരങ്ങളെ പെട്ടെന്നു ഉയർത്തുകയും പിന്നീടു താഴ്ത്തുകയും ചെയ്യുന്നു. ഇതു വളരെ നേരമോ, വളരെ തവണയോ സംഭവിച്ചാൽ യഥാർത്ഥഭക്തി വളരുന്നതായും സ്വഭാവശുദ്ധിവരുന്നതായും കാണുന്നില്ല. ഭജനയുടെ നടത്തിപ്പിൽ വളരെ ശ്രദ്ധ ചെലുത്തേണ്ടതാണു്. അതിനെ ദുഷിക്കാൻ ഇടവരുത്തരുതു്. തട്ടിനോക്കുമ്പോൾ ഏകാന്തത്തിലുള്ള ജപം, സമൂഹമായിട്ടുള്ള ഭജനയേക്കാൾ ഗുണകരമാണു്.

### 36. ഉപസംഹാരം—മതാനുഷ്ഠാനത്തിലെ മൂന്നു ഭൂമികകൾ

### ഒന്നാംപടി—ആരാധന

ഹിന്ദുമതത്തിൽ എന്നു മാത്രമല്ല, മറ്റെല്ലാമതങ്ങളിലും മൂന്നു സ്പഷ്ടങ്ങളായ ഭൂമികകൾ.കാണാം. ഇവയിൽ

ആദ്യത്തേതു ദേവാരാധനയും, രണ്ടാമത്തേതു സദാചാര നിഷ്ഠയും, മൂന്നാമത്തേതു ധ്യാനവുമാണു്. അമ്പലങ്ങളിലും ദേവാലയങ്ങളിലും നടത്തിവരുന്ന അഭിഷേകം, പൂജ, ദീപാരാധന, കുർബ്ബാന, നിസ്കാരം മുതലായവയാണു് ആദ്യത്തെ പടി. ഇവ ക്ലിപ്തസമയങ്ങളിൽ അല്പനേരം മാത്രം ജനങ്ങൾ സമൂഹിച്ചിരിക്കുമ്പോൾ നടക്കുന്നതാണു്. മിക്ക ജനങ്ങളും ഇവകൊണ്ടു മതം പൂർത്തിയായി എന്നു ധരിച്ചു തൃപ്തിപ്പെടുന്നു. എന്നാൽ ഇവ മതത്തിലെ പ്രാഥമിക വിഭാഗം മാത്രമാണു്. ഇവകൊണ്ടു ദൈവമുണ്ടെന്നു കരുതി ആ മഹത്ശക്തിക്കു ചെയ്യേണ്ട ആദരവു കാണിക്ക മാത്രമാണു് പലവിധമായ ആരാധനകൊണ്ടു നടക്കുന്നതു്. ഇവയിൽ നമ്മുടെ ആവശ്യങ്ങളേയും, ഇഷ്ടങ്ങളേയും അനുഗ്രഹിച്ചു തരുവാനും, അനിഷ്ടങ്ങളെ അകറ്റുവാനും ആ മഹൽശക്തിയോടു നാം പ്രാർത്ഥിക്കുന്നു. ഇതു കേവലം അപരാഭക്തി മാത്രമാണു്. ശ്രീസ്വാമി വിവേകാനന്ദൻ ഇതു ദൈവത്തോടുള്ള ഒരു ചെറിയ കച്ചവടം മാത്രമല്ലേ എന്നു ചോദ്യം ചെയ്യുന്നു.

## രണ്ടാംപടി—സദാചാരം

മതത്തിലെ രണ്ടാമത്തെ പതനം സദാചാരമാണു്. മനുഷ്യൻ ഒരു സമുദായ ജീവിയാണു്. അവന്റെ കാമക്രോധലോഭാദികളെ അയാൾ മററുള്ളവരായുള്ള പെരുമാററത്തിലാണു് പ്രദശിപ്പിക്കുന്നതു്. ദൈവപ്രാപ്തിക്കു തടങ്ങലായി നില്ക്കുന്നതും മനസ്സിനെ മാലിന്യപ്പെടുത്തുന്ന

തും, സമുദായത്തിന്നു കഷ്ടങ്ങളുണ്ടാക്കുന്നതും ഈ കാമക്രോധലോഭമോഹാദികളാണു്. അതുകൊണ്ടു് ഇവയെ മനഃപൂൎവ്വമായി നിയന്ത്രിക്കേണ്ടതു് അത്യാവശ്യമാണു്. ആദ്യത്തെ പടിയേയും ഇതിനേയും തുലനം ചെയ്തു സ്മൃതികൎത്താവായ മനുമഹൎഷി ഇങ്ങിനെ പറയുന്നു:

യമാൻ സേവേത സതതം, ന നിത്യം നിയമാൻ അപി
യമാൻ പതത്യകുൎവ്വാണോ, നിയമാൻ കേവലാൻ ഭജൻ.

ആദ്യത്തെ പടിയെ ഇവിടെ 'നിയമ'മെന്നും രണ്ടാമത്തെ പടിയെ 'യമ'മെന്നുമാണു് മനു നാമനിൎദ്ദേശം ചെയ്തിരിക്കുന്നതു്. അതിൽ "യമത്തെ" കാമക്രോധാദി നിയന്ത്രണത്തെ എല്ലാസമയത്തും അനുഷ്ഠിക്കേണ്ടതാണെന്നും "നിയമത്തെ" നിത്യം ചെയ്യാത്തതുകൊണ്ടു വിരോധമില്ലെന്നും, കേവലം പൂജ, കൎമ്മാനം, നിസ്കാരം യഥാകാലം യഥാക്രമം ചെയ്യുകയും 'യമങ്ങൾ' പാലിക്കാതിരിക്കുകയും ചെയ്താൽ മനുഷ്യൻ അധഃപതിക്കുമെന്നുമാണു് ശ്ലോകാൎത്ഥം.

"യമം" എന്താണെന്നു പതഞ്ജലി മഹൎഷിയും മനുവും നിൎവ്വചനം ചെയ്തിട്ടുണ്ടു്. പതഞ്ജലിയുടെവചനം:

അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചൎയ്യം, അപരിഗ്രഹം എന്നിവയാണു് യമങ്ങൾ. നാം ചെയ്യുന്ന കാൎയ്യം മററുള്ളവൎക്കു ദോഷമായിത്തീരരുതു് എന്നു മനസ്സിന്നുള്ള കരുതലാണു് "അഹിംസ". ആടിനേയോ മററും കൊല്ലാതിരിക്കുക, നായയെ കല്ലെറിയാതിരിക്കുക ഇത്യാദി മാത്രമല്ല അഹിംസ. സത്യം മാത്രം പറ

യലും സത്യാന്വേഷവും ആണു് സത്യം. മററൊരുത്ത ൻെറ സ്വത്തിനെ അപഹരിക്കാൻ ആഗ്രഹിക്കാതിരി ക്കുകയും അപഹരിക്കാതിരിക്കുകയുമാണു് അസ്തേയം. അസ്തേയം അനുഷ്ഠിക്കാത്തതുകൊണ്ടു വന്നിരിക്കുന്ന ദുരവ സ്ഥയിലാണു് ഇന്നത്തെ ലോകം കഷ്ടമനുഭവിക്കുന്നതു്. ബ്രഹ്മചര്യം—അൎത്ഥം സ്പഷ്ടം.

'അപരിഗ്രഹം'—മററുള്ളവരിൽനിന്നു ദ്രവ്യം വാ ങ്ങാനുള്ള അവജ്ഞ എന്നു മാത്രമല്ല, വേണ്ടതിനു മീതേയു ള്ള സ്വത്തു കയ്യിൽ വെയ്ക്കാതിരിക്കുക, സ്വത്തു കുന്നു കൂ ട്ടാതിരിക്കുക എന്നാണു് ഇതിൻെറ ഉള്ളടക്കം. ഈ അഞ്ചു ഗുണങ്ങളും സാൎവ്വത്രിക ധൎമ്മമാണെന്നാണു് ഋ ഷി പറഞ്ഞിരിക്കുന്നതു്. ജാതിമതവ്യത്യാസമെന്യേ ഇ വ എല്ലാവരാലും അവരവരുടെ ക്ഷേമത്തെയുദ്ദേശിച്ചും സമുദായനന്മയ്ക്കായും ഇവ അഞ്ചിനേയും എല്ലാവരും ശ്ര ദ്ധാപൂൎവ്വം അനുഷ്ഠിക്കേണ്ടതാണു്. ഇവയില്ലാതെ ഈ ശ്വരലാഭമോ ആത്മസാക്ഷാത്കാരമോ ഇല്ല. യോഗ ത്തിന്നു് എട്ടു പടിയുള്ളതിൽ "യമ"മാണു് അസ്ഥിവാ ര പടി. ഇതിന്മേലാണു് യോഗാഭ്യാസം മുഴുവൻ കെട്ടി പ്പടുത്തിട്ടുള്ളതു്. ഇവയെ അല്പം വ്യത്യാസപ്പെടുത്തി മനു ഇങ്ങിനെ പറയുന്നു:

അഹിംസാ സത്യം അസ്തേയം ശൌചമിന്ദ്രിയ നിഗ്രഹഃ
ഏതം സാമാസികം ധൎമ്മം ചാതുർവൎണ്ണ്യേ ƒ അബ്രവീൽ
മനുഃ.

അഹിംസ, സത്യം, തിരുടാതെയിരിക്കൽ, ദേഹ വും മനസ്സും ശുദ്ധിയായി വെയ്ക്കൽ, ഇന്ദ്രിയങ്ങളെ യഥേ

ഷ്ടമായി സഞ്ചരിക്കുവാൻ സമ്മതിക്കാതെ വശത്തിൽ നിൎത്തിവെയ്ക്കൽ, എന്നീ ധൎമ്മങ്ങളെ ജാതിവ്യത്യാസമെന്യേ എല്ലാവരും അനുഷ്ഠിക്കേണ്ടതാണു്. സമുദായനന്മയും, ഈശ്വരപ്രസാദവും ഇവകൊണ്ടേ ഒരേ സമയം കൈവരൂ.

## മൂന്നാംപടി—ധ്യാനം

ധ്യാനമാണു് മതത്തിലെ, ഈശ്വരലാഭത്തിനായുള്ള ഏറ്റവും മുഖ്യവും അനുപേക്ഷണീയവുമായ മാൎഗ്ഗം. ഈ പടി കയറാതെ മതം പൂൎത്തിയാവുന്നില്ല. പൂജകൾ മാത്രം പോര, സദാചാരംകൊണ്ടു മാത്രം പോര, ഏകാഗ്രതകൊണ്ടും അതിശുഭ്രമായ മനഃശുദ്ധികൊണ്ടും മാത്രമേ ഈശ്വരസാക്ഷാത്കാരം ഉണ്ടാവുകയുള്ളൂ. ഇതു കൈവരുത്തുന്നതാകുന്നു ഓരോ യോഗത്തിന്റേയും ഉദ്ദേശം. വിശ്വാമിത്രൻ തപസ്സു ചെയ്തു, ധ്രുവൻ തപസ്സു ചെയ്തു, എന്നതിന്റെ അൎത്ഥം അവർ ഏകാന്തത്തിൽ ധ്യാനം അഭ്യസിച്ചു എന്നാണു്. യേശുക്രിസ്തുവും നാല്പതു ദിവസം ഏകാന്തത്തിൽ പോയതായും, അതേപോലെ മുഹമ്മദ്നബിയും ഏകാന്തത്തിൽ പോയതായും നാം മതഗ്രന്ഥങ്ങളിൽ വായിക്കുന്നുണ്ടു്. അവർ അങ്ങിനെ ചെയ്തതു ധ്യാനത്തിനുവേണ്ടിയാണു്. മനസ്സിനെ ലോകമാലിന്യങ്ങളിൽനിന്നു് അകററി ഈശ്വരനിൽ ഏകാഗ്രമാക്കുവാനാണു് ഇവർ അങ്ങിനെ ചെയ്തതു്. ധ്യാനംകൊണ്ടാണു് മതം പൂൎത്തിയാവുന്നതു്. ഉച്ചനിലയിലുള്ള ധ്യാനംകൊണ്ടു മനുഷ്യൻ തന്റെ മനസ്സിനെ അതിവൎത്തിച്ചു്, തന്നിൽ ലീനമായിരിക്കുന്ന അത്യാശ്ചൎയ്യകരമായ ദിവ്യശക്തിയെ, തന്റെ യഥാൎത്ഥമായ ആത്മതത്വത്തെ പ്രകടമാക്കുന്നു. ഇതുകൊണ്ടു മാത്രമേ മതം പൂൎത്തിയാകൂ.

---

